തൌ. സകലസാമാജികേഷു നിഖിലസദസ്യേഷു. സന്തോഷഭരേണ പ്രീത്യതിരേകേണ. സംഘോഷിതഃ സാധ്വിതി ശബ്ദോ യൈസ്തേഷു സാധു സാധ്വിതി ഉച്ചൈരുക്തവത്സു സത്സ്വിത്യർത്ഥഃ. അത ഏവ രുക്മിണോ ഝടിതി വചനാവസരാലാഭഃ. പൌരനികരേ പുരവാസിപുരുഷസമൂഹേ. ഭുവനദുർല്ലഭഃ അന്യാദൃശമഹിമാസ്പദത്വാൽ സുകൃതിമാത്രസുലഭഃ യസ്സുഹൃൽ മിത്രം തസ്യ ലാഭം. ലാഭശബ്ദേന തൽപ്രാപ്തൌ കൃതകൃത്യതാബുദ്ധിർദ്ദ്യോത്യതേ. അനുചിന്ത്യ മുഹുർമ്മുഹുർവ്വിചിന്ത്യ. ഇദമാനന്ദേ അഭിനന്ദനേ ച ഹേതുഃ. പൌരാണാം സദ്യസ്സഭാവൃത്താന്തശ്രവണമനേനാക്ഷിപ്യതേ. സന്തോഷവാർത്താ ഹി ലഘു സഞ്ചരതി. സാനന്ദമിത്യഭിനന്ദനക്രിയാവിശേഷണം. അഭിനന്ദ്യമാനഃ ശ്ലാഘ്യമാനഃ നൃവരോ രാജാ യേന തഥാവിധേ സതി. കാമിനീനിചയേഷു വനിതാസമൂഹേഷു. ചിരശ്രുതഃ പഥികാദിമുഖാച്ചിരാദാകർണ്ണിതഃ തത്ര ഹേതുഃ വിശ്രുത ഇതി പ്രഖ്യാത ഇത്യർത്ഥഃ, താദൃശോ യഃ ശ്രീകൃഷ്ണരൂപസൌന്ദര്യസന്ദോഹഃ ശ്രീകൃഷ്ണകളേബരസ്യ യദംഗപ്രത്യംഗസൌഷ്ഠവം, ലാവണ്യാദീനാമപ്യുപലക്ഷണമേതൽ, തസ്യ സഞ്ചയഃ തദ്ദർശനേ യോ രസ ആനന്ദഃ സ ഏവ വരസോഽമൃതം തന്നിമജ്ജനായ തസ്മിന്നവഗാഹായ യാവന്മനോരഥന്തദനുഭവായേതി യാവൽ സജ്ജം സന്നദ്ധം ഹൃദയം യേഷാന്താദൃശേഷു. അത്രൌത്സുക്യം ഹർഷശ്ച ഭാവൌ വ്യജ്യതേ. രാജകന്യാമതല്ലികായാം പ്രശസ്തായാം രാജകന്യകായാം രുക്മിണ്യാം. തദന്തരേ തസ്മിന്നവസരേ. സഭാന്തരവൃത്തം സഭാമധ്യേ സഞ്ജാതം 'അന്തരമവകാശാവധിപരിധാനാന്തർദ്ധിഭേദതാദർത്ഥ്യേ ഛിദ്രാത്മീയവിനാബഹിരവസരമധ്യേന്തരാത്മനി ച'. ഇത്യുഭയത്രാമരഃ. ഉദന്തം വൃത്താന്തം. അനന്തരസം നിരവധികപ്രീതിജനകം. അനന്തരമേവ അവ്യവഹിതോത്തരമേവ. അനേന സഖീനാം പ്രിയാഖ്യാ ത്വരാ സൂച്യതെ. സദൃശമിഥുനസ്യ അനുരൂപവധൂവരയോഃസംഘടനേ സമ്മേളനേ യൽ കുതൂഹലം തേന പ്രേരിതാനാം പ്രിയസഖീനാം മുഖാൽ. നിഭൃതതരം അതിഗൂഢം രഹസീതി യാവൽ. ധാത്ര്യാദിസമീപേ ബാലാനാമുപോഹകഥാ

ലാപേ സങ്കോചാൽ നിഭൃതതരമിതി. ഉപകർണ്യ ശ്രുത്വാ. ചി
രപ്രാർത്ഥിതസ്യ ബഹുകാലാഭികാംക്ഷിതസ്യ വരസ്യ പ്രാപ്തിം ലാ
ഭം. സമുൽപ്രേക്ഷ്യ സംഭാവ്യ ന്യഞ്ചിതാതങ്കം വിലുപ്തഖേദംയഥാ
തഥാ. ഖേദഃ പൂർവപ്രസ്തുതഃ. ഉദഞ്ചൻ ഉദ്ഗച്ഛൻ യ ആന
ന്ദഃ തേന സഞ്ചിതസ്സമ്പാദിതോ രോമാഞ്ചഃ, രോമാഞ്ചസ്യ ഹ
ർഷാനുഭാവത്വം പ്രസിദ്ധം, തേന കഞ്ചുകിതാ വ്യാപ്താ. അത്ര ശ
ബ്ദശക്ത്യാ പുനർദുഃഖബാധാനിവാരണാർത്ഥം ധൃതകഞ്ചുകേ
വേത്യുൽപ്രേക്ഷാവ്യജ്യതേ രോമാഞ്ചകഞ്ചുകിതത്വേനൈവ അ
ഞ്ചിതാ മനോഹരാ തനുവല്ലികാകോമളവല്ലീവ സുകുമാരാ തനു
ര്യസ്യാസ്സാദൃശ്യാം സത്യാം.അത്ര വിഷാദശാന്തിർഹർഷോദ്ഗമ
ശ്ച. പൂർവോക്തക്രിയാണാം സമുച്ചായകശ്ചകാരോനുപാത്തോ
പ്യർത്ഥാല്ലഭ്യതേ. തത്ര സഭാന്തരേ രാജസഭാമധ്യേ. കിമപി അന
ല്പാസുഖനിദാനം. അവസ്ഥാന്തരം ദശാവിശേഷഃ. ആപപാത
സമജായത. ആപതനോക്ത്യാ അശനിപാതാദിവത്തസ്യാവിത
ർക്കിതത്വം ഭീഷണത്വഞ്ച ധ്വന്യതേ.

സാ—മഹാനുഭാവനായ രാജാവ് ഇപ്രകാരം ചോദിച്ച
പ്പോൾ സകല സാമാജികന്മാരും. "വിദ്വത്സമ്മതനായ രാജാ
വു പറഞ്ഞത് സജ്ജനങ്ങൾക്കെല്ലാം ഹിതമായിട്ടുള്ളതാകുന്നു.
ഇതുതന്നെ ഞങ്ങളുടെ അഭിപ്രായം, ഞങ്ങളുടെ അഭിപ്രായം"
എന്നു പറഞ്ഞ് സാധുശബ്ദത്തെ ഉറക്കെ ഘോഷിച്ചു. ലോക
ത്തിൽ ദുർല്ലഭമായ മിത്രത്തെക്കിട്ടിയതു വിചാരിച്ചുപൌരന്മാ
രെല്ലാം സന്തോഷത്തോടെ മഹാരാജാവിനെ അഭിനന്ദിച്ചു. കാ
മിനിമാരെല്ലാം മുമ്പുതന്നെ കേട്ടിട്ടുള്ളതും പ്രസിദ്ധവും ആയ
ശ്രീകൃഷ്ണന്റെ സൌന്ദര്യത്തെക്കണ്ട് ആനന്ദത്തിൽ മുഴുകുവാൻ
മാനസ്സുകൊണ്ടൊരുങ്ങി. ആ അവസരത്തിൽ, അനുരൂപന്മാരാ
യ വധൂവരന്മാരെ പരസ്പരം ഘടിപ്പിപ്പാനുള്ള കൌതുകത്താൽ
പ്രേരിതമാരായ സഖിമാരുടെ മുഖത്തിൽനിന്ന്, സഭാമദ്ധ്യത്തിൽ
നടന്ന അതിരസമായ ഈ വർത്തമാനത്തെ ഉടനെത്തന്നെ കേ
ട്ട് ആ രാജകന്യകയാകട്ടെ വളരെക്കാലമായിക്കാമിച്ചുകൊണ്ടി
രുന്ന വരനെ ലഭിച്ചതു വിചാരിച്ച് ദുഃഖമെല്ലാം നീങ്ങി പര

മാനന്ദമൂർഛക്കൊണ്ടു. അതുനിമിത്തമുണ്ടായ രോമാഞ്ചത്താൽ അവളുടെ ശരീരമാസകലം കുപ്പായമിട്ടതുപോലെ മൂടി. ഈ ഘട്ടത്തിൽ ആ സഭയിൽ പെട്ടെന്നു് മറെറാരവസ്ഥയുണ്ടായി.

അവസ്ഥാന്തരമേവാഹ—

ച. സഗർഭ്യോ വൈദർഭ്യാഃ കുമതിരജിതദ്വിട് പ്രകൃതിത-
സ്സുധായാഃ കാകോളസ്സുദുരഭിഭവോഷ്മേവ സഹസാ
സ്വതസ്തീക്ഷ്ണോ രുക്മീ ഹരിഗുണകഥാമർഷണബലാ-
ദുദസ്ഥാദാസ്ഥാനാദഹിരിവ പദാഘാതകുപിതഃ 15

വ്യാ — സഗർഭ്യ ഇതി. രുക്മീ ഹരേഃ ശ്രീകൃഷ്ണസ്യ ഗുണാനാം കഥയാം വർണ്ണനേ യദമർഷണം അസഹനം തദ്ബലാൽ. ആസ്ഥാനാൽ പീഠാൽ. അധികരണേ ല്യബ്. പദാഘാതേന പാദഹനനേന കുപിതഃ അഹിഃ സർപ്പഃ ഇവ. സഹസാ വേഗേന. ഉദസ്ഥാൽ ഉദതിഷ്ഠൽ. അഹിരുക്മിണോസ്സാധാരണധർമ്മമാഹ — സ്വതസ്തീക്ഷ്ണ ഇതി. സ്വഭാവത ഏവ ക്രൂര ഇത്യർത്ഥഃ. ഉപമയാ വിപത്സമ്പാദകത്വദുഷ്പ്രകൃതികരത്വാദികം വ്യംഗ്യം. കുതോസ്യ ഹരിഗുണകഥാമർഷണമിത്യത്രാഹ — പ്രകൃതിതോഽജിതദ്വിഡിതി നിസർഗ്ഗാദേവ ഭഗവദ്ദ്വേഷീത്യർത്ഥഃ. അജിതശബ്ദേന ഭഗവദ്ബോധനാൽ തദ്ദ്വേഷിണോ രുക്മിണോ
ദ്യോതിതാ. അജിതദ്വിട്ത്വമേവ കുത ഇത്യത്രാഹ — കുമതിരിതി. ജന്മാന്തരകൃതപാപവാസനാവാസിതദുഷ്ടബുദ്ധിരിത്യർത്ഥഃ. അഥാപി കോയമസ്മിൻ കാര്യേ ഭാഷിതുമിതി ചേദാഹ — വൈദർഭ്യാസ്സഗർഭ്യ ഇതി. രുക്മിണ്യാസ്സോദര ഇത്യർത്ഥഃ. അതിവിരുദ്ധസ്വഭാവയോരേതയോരേകസ്മാദുൽപത്തേരസംഭവാശങ്കാമുപമയാ പരിഹരതി — സുധായാ ഇതി. സുധായാ അമൃതസ്യ സഗർഭ്യഃ കാകോളഃ വിഷ ഇവ. തസ്യ സുധാസഹജത്വഞ്ച കാളകൂടാഖ്യസ്യ വിഷസ്യാമൃതമഥനകാലേ ക്ഷീരാബ്ധിത ഏവ ജാതത്വാൽ. കാകോളരുക്മിണോസ്സമാനധർമ്മമാഹ — സുദുരഭിഭവോഷ്മേതി. സുതരാം ദുരഭിഭവോ ദുർന്നിവാര ഊഷ്മാ പ്രതാപഃ പക്ഷേ ദാഹകത്വശക്തിഃ യസ്യ താദൃശ ഇത്യർത്ഥഃ. അത്ര സുധാവൈദർഭ്യോർബിംബപ്രതിബിംബഭാവഃ. സ്പൃഹണീയതാതിശയശ്ച വൈദർഭ്യാസ്തേന സൂച്യതേ. ദ്വയോരുപമയോസ്സംസൃഷ്ടിഃ.

സാ—ക്ഷീരാബ്ധി ഒന്നിൽനിന്നുതന്നേയാണല്ലൊ അമൃതിന്റേയും അതിരൂക്ഷമായ കാളകൂടത്തിന്റേയും ഉൽപത്തി. ഇതുപോലെത്തന്നേയാണ് രുക്മിണിയുടേയും, സഹോദരനായ രുക്മിയുടേയും അവസ്ഥ. ദുഷ്ടബുദ്ധിയും പ്രകൃത്യാ ഭഗവദ്വേഷിയും മഹാപ്രതാപശാലിയും സ്വതവേ ക്രൂരനും ആയ ഈയാൾ ശ്രീകൃഷ്ണന്റെ ഗുണഗണങ്ങളെ വർണ്ണിക്കുന്നതുകേട്ട് സഹിച്ചില്ല. കാലുകൊണ്ടു ചവുട്ടിയ സർപ്പംപോലെ പെട്ടന്നു കോപിച്ച് ആസ്ഥാനത്തിൽനിന്നെഴുന്നേററു.

ഉത്ഥാനാനന്തരഭാവാം രുക്മിണഃ പ്രവൃത്തിമാഹ—

പ. ശ്വസൻ ഭൂയസ്തീവ്രം ജ്വലദനലതീക്ഷ്ണാക്ഷിയുഗളോ
ദശൻ ദന്തൈരോഷ്ഠം ഭ്രുകുടിവികടസ്വിന്നനിടിലഃ
തലാഘാതൈർദ്ദോഷ്ണോരഹഹ! സ ഹി കൃഷ്ണസ്തുതിപരാ—
ന്നിവാര്യാര്യാനുച്ചൈരധിസഭമഭാണീദവിനയഃ 16

വ്യാ—ശ്വസന്നിതി. സഃ ക്രൌര്യാദിവിശിഷ്ടോ രുക്മീ. കൃഷ്ണസ്യ സ്തുതൌ ഗുണവർണ്ണനേ പരാൻ സക്താൻ. ആര്യാൻ വിദ്യാവയഃ പ്രഭൃതിഭിഃ പൂജ്യാൻ. നിവാരണസ്യാനൌചിത്യമേതൽസൂചയതി. ദോഷ്ണോഃ ഭുജയോഃ. തലാഘാതൈഃ പാണിഘട്ടനൈഃ. നിവാരണകരണമപി തദംഗീകൃതമത്യന്തമസാധ്വിത്യനേന പ്രകാശ്യതേ. നിവാര്യ. പ്രതിഷിധ്യ. അനേനാസൂയാ വ്യജ്യതേ. അധിസഭം സഭായാം. വിഭക്ത്യർത്ഥേƒവ്യയീഭാവഃ. ഉച്ചൈഃ അഭാണീൽ അവദൽ. ഹീതി പ്രസിദ്ധൌ യദ്വാ ഹിരവധാരണേ. തലാഘാതൈർഹീതി യോജനാ. അഹഹേതി ഖേദേ. തഥാവിധോച്ചൈർഭാഷണഹേതും ക്രോധമനുഭാവാന്തരൈഃ സ്ഫുടീകരോതി—ശ്വസന്നിത്യാദിനാ. ഭൂയഃ പുനഃ പുനഃ. തീവ്രം അതിദീർഘമത്യുഷ്ണഞ്ച, ശ്വസൻ ജ്വലദനലവൽ ജ്വലൻ വഹ്നിരിവ തീക്ഷ്ണം ക്രൂരം അക്ഷിയുഗളം യസ്യ താദൃശഃ. ദന്തൈഃ ഓഷ്ഠമധരോഷ്ഠം ദശൻ മർദ്ദയൻ. ഭ്രുകുട്യാ വികടം കരാളം, സ്വിന്നഞ്ച നിടിലം ലലാടം യസ്യ താദൃശ്ച. നന്വസൌ താതസമീപേപ്യേവഞ്ചാപല്യം കഥംകൃതവാനിത്യത്രാഹ—അവിനയ ഇതി. വിനയോ നാമ ഗുരുദേവാദിസവിധേ പ്രഹ്വീഭാവഃ, ത

ച്ശ്രുത്യ ഇത്യർത്ഥഃ. അത്ര ഭഗവദാലംബിതഃ തദ്ഗുണവർണ്ണ നോദ്ദീപിതഃ അസൂയാദിഭിസ്സഞ്ചാരിതോ ദീർഘശ്വാസാദിഭിരനു ഭാവിതഃ ക്രോധസ്ഥായികോ രൌദ്രോ രസോ വ്യജ്യതേ. സ്വഭാ വോക്തിശ്ചാലങ്കാരഃ.

സാ—ഇടവിടാതെ ദീർഘശ്വാസം വിട്ടും, കത്തുന്ന തീപോ ലെ രൂക്ഷങ്ങളായ കണ്ണുകളെ ഉരുട്ടിമിഴിച്ചും, പല്ലുകൊണ്ടു ചു ണ്ടുകടിച്ചും, വിയർത്ത നെററിത്തടത്തിൽ ചിരികക്കൊടികൾ വ ളച്ചും കൃഷ്ണനെ സ്തുതിക്കുന്ന പൂജ്യന്മാരായസാമാജികന്മാരെ—ക ഷ്ടം.കഷ്ടം—കൈ കൊട്ടിത്തടഞ്ഞ് വിനയവിഹീനനായ അ വൻ സഭയിൽ ഉറക്കെപ്പറഞ്ഞു.

വചനപ്രകാരമാഹ—ചതുർഭിരാര്യാ ഇത്യാദിഭിഃ. തത്ര പ്രഥ മേന സഭാസദാന്നിന്ദാ; ദ്വിതീയേന ഭഗവതി ദോഷാരോപ ണം; തൃതീയേന ജനകപരിഹാസഃ; ചതുർത്ഥേന സ്വാഭിമതക ർത്തവ്യോപദേശ ഇതി വിവേകഃ.

പ. "ആര്യാ രാജസദസ്സദോ നയവിദോ ലോകേ ബതാത്രത്വസൽ
കാര്യാ ഭർത്തൃമതാനുസാരസരസാ നാര്യോ ഹി നാര്യഃ ഖലു
ജാനാമ്യേവ വിരമ്യതാമലമലഞ്ചൈതദ്ഗുണവ്യോപനൈർ—
ജ്ഞാതം കിഞ്ചിദഹഞ്ച കിഞ്ച കഥയാമ്യാമൂലതഃശ്രൂയതാം. 17

വ്യാ—ലോകേ ദിവി, പൃഥിവ്യാം, പാതാളേ വാ. രാജ്ഞ സ്സദസി സീദന്തി ഉപവിശന്തീതി രാജസദസ്സദഃ. ഉദ്ദേശ്യവാച കമിദം. ആര്യാഃ സൽകാരാർഹാസ്സച്ചരിതാഃ, പ്രിയവചനേന രാ ജവഞ്ചനവിമുഖാ ഇതി യാവൽ. നയവിദഃ അർത്ഥശാസ്ത്രനിപു ണാശ്ച ഭവന്തി. അത്ര കണ്ഠിനേ തു. തു ശബ്ദോ വിശേഷേ. തമാഹ—അസദിതി. അസൽകാര്യാഃ അസൽകർമ്മാണഃ അത ഏവ സൽകാരാനർഹാശ്ച. രാജസദസ്സദ ഇതി വിശേഷ്യമനുഷ ജ്യതേ. ഏവം, ഭർത്തൃർമ്മതം ഇഷ്ടം തദനുസാരേ സരസാഃ വി ചക്ഷണാഃ. 'സർവ്വം വാക്യം സാവധാരണം' ഇതി ന്യായേന ത ത്രൈവ സരസാഃ, നതുഃവശ്യജ്ഞാതവ്യരാജനീതാവിത്യർത്ഥഃ. ഭർ ത്രിത്യനേന യാവൽ ഭരണം താവദിഷ്ടാനുസരണമിതി സ്വാർത്ഥ മാത്രപരതാ തേഷാം സൂചിതാ. അതഃതേ നാര്യോ ഹി അംഗ

നാ ഏവ. പ്രഥിതങ്കില താസാം സ്വാത്ഥസമ്പാദനായ ഭത്തൃച്ഛന്ദാനുവത്തനം രാജനീത്യജ്ഞാനഞ്ച. ന ആയ്യാഃ,ഖലു നിശ്ചിതം. ഖതേതി ഖേദേ. അതിവിഷാദസ്ഥാനമേതദിത്യത്ഥഃ. ഏവം സദസ്യാനാക്ഷിപ്യ താനഭിമുഖീകൃത്യാഹ—ജാനാമീതി. അഹം ജാനാമ്യേവ. ഭവതാം രാജഭക്ത്യാ അളീകതാം ഏതസ്യ തത്ത്വഞ്ചേതി ശേഷഃ. ഏവകാരസ്സേഷാന്തദ്വചനഹേതുഭൂതാം വിപരീതസംഭാവനാം വാരയതി. അത്രാസമ്പൂണ്ണവചനം കാമപി ചാരുതാമാവഹതി. വിരമ്യതാമിതി വിധൌ ലോട്. സാധുവാദസംഘോഷണാദിതിശേഷഃ. തസ്യ രാജവഞ്ചനാത്വേന ദുസ്സഹത്വാദിതിഭാവഃ. ഇതോപി ദുസ്സഹതരാൽ സ്വവൈരിഗുണവണ്ണനാൽ സദസ്യാൻ വാരയതി—അലമിതി. ഏതസ്യ കൃഷ്ണസ്യ. നാമാപ്യസ്യ നോപാദേയമിത്യേതദിത്യുക്തിഃ. ഗുണപ്രോചനൈഃ ഗുണവണ്ണനൈഃ. ബഹുവചനേന പ്രോചനസ്യ ബഹുപ്രകാരത്വം ബഹുകത്തൃകത്വഞ്ചോക്തം. അലമലം ച താനി മാമാ കുരുത ച. ആലം ശബ്ദോത്ര നിഷേധേ. അത ഏവ തൃതീയായോഗഃ. യഥാ 'ഏതാവതാലമഘനിഹരണായ പുംസാം' 'അലമ്മഹിപാല തവ ശ്രമേണ' ഇത്യാദൌ. അലം ശബ്ദസ്യ ദ്വിരുക്തിഃ കോപാനുഭാവഃ. നനു സജ്ജനസ്യ ഗുണകഥനാൽ കിമസ്മാന്നിവാരയസീതി ചേദാഹ—ജ്ഞാതമിതി. ജ്ഞാതം സുപ്രസിദ്ധം കൂപമണ്ഡൂകപ്രായൈഭ്വദ്ഭിരേവാവിദിതം. കിഞ്ചിൽ, ന തു വിസ്തരേണ. വിസ്തരേണ കഥനസ്യ പുരുഷായുഷേണാപ്യശക്യത്വാദിതിഭാവഃ. ആമൂലതഃ ജന്മന ആരഭ്യ കഥയാമി. ശ്രൂയതാം കിഞ്ച ഭവദ്ഭിസ്സശ്രദ്ധൈരാകർണ്യതാഞ്ച. ന കേവലം യുഷ്മാകം വചനവിരാമോ വിധീയതേ, അപി തു മദ്വചനശ്രവണമപീത്യത്ഥഃ. അത്ര വ്യതിരേകോഽപഹ്നവഃ കാവ്യലിംഗഞ്ചാലങ്കാരാഃ.

സാ—ലോകത്തിൽ രാജാക്കന്മാരുടെ സദസ്യന്മാർ മാന്യന്മാരും സച്ചരിതന്മാരും അത്ഥശാസ്ത്രനിപുണന്മാരും ആകുന്നു. ഇവിടെയാകട്ടെ നേരെ മറിച്ചാണ്. അവർ അകാൎയ്യകാരികളും ഭത്താവിന്റെ ഹിതംമാത്രം നോക്കി പറയാൻ സരസന്മാരും ആകുന്നു. ലേശം പോലും മാന്യന്മാരോ നീതിനിപുണന്മാരോ അ

ല്ല കേവലം സ്ത്രീകൾ തന്നെ. കഷ്ടം! എനിക്കു അറിയാം. നിൎത്തു. ഇവനെ സ്തുതിച്ചതു മതി, മതി. ഇവന്റെ ചരിതം പ്രസിദ്ധമാണ്. ചുരുക്കത്തിൽ ഞാൻ ആദ്യം മുതൽക്കു പറയാം. കേട്ടോളൂ.

പ. ഗോപോയം സ്തേയശാലീ സ്വജനകുലവധൂർ-
ദ്ദൂഷയൻ ജാരവൃത്ത്യാ
സ്ത്രീഘാതീ ഗോവിഘാതീ ശിവ ശിവ! ഗുരുഘാ-
തീ ച ഹാ ധിക്കഥാപി
ശക്തശ്ചേൽ സ ത്വിദാനീം മഗധനൃപബല-
ഗ്രസ്തരാജ്യഃ കഥഞ്ചി-
ന്മുക്തോ ദിഷ്ട്യൈവ ജീവത്യധിജലധി ഭയാ-
ദ്യത്ര കുത്രാപി ദേശേ. 18

വ്യാ—ഗോപ ഇതി. അയം യുഷ്മൽസ്തുതിഗോചരീഭൂതഃ കൃഷ്ണഃ. ഗോപഃ നീചജാതീയഃ 'യസ്യാന്വയശ്ചൈന്ദവഃ' ഇതി രാജ്ഞോക്തസ്യോത്തരമിദം. സ്തേയശാലീ ചോരണശീലഃ. സ്വജനസ്യ കുലവധൂഃ കുലാംഗനാഃ ജാരവൃത്ത്യാ ദൂഷയൻ തൽപാതിവ്രത്യഭഞ്ജകഃ. ആഭ്യാം സ്വാശ്രിതരക്ഷണൈകനിരതത്വം പ്രതിക്ഷിപ്തം. വിശ്വാകർഷണേത്യാദേസ്സമാധാനമാഹ—സ്ത്രീഘാതീത്യാദിത്രിഭിഃ. സ്ത്രീഘാതീ പൂതനാമാരണാൽ. ഗോവിഘാതീ വൃഷാസുരവധാൽ. ഗുരുഘാതീ ച കംസഹനനാൽ. പാപതരാണീമാനി കർമ്മാണീതി ബോധയിതും ഭഗവന്നാമോച്ചാരണം കരോതി—ശിവ ശിവേതി. ഹേതി വിഷാദേ. ധിക്, പാപിഷ്ഠമിതി ശേഷഃ. ധിക്ശബ്ദയോഗേ ദ്വിതീയായാ ഏവ 'ധിഗുപര്യ്യാദിഷ്വി'തി ശാസ്ത്രേണ വിധാനാൽ, 'ധിങ്മാമുപസ്ഥിതശ്രേയോവമാനിനം' ഇത്യാദൌ ദർശനാച്ച ന 'കഥാപി' ഇത്യനേനാസ്യ സംബന്ധഃ. കഥാപി, പാപജനികേതി ശേഷഃ. കിമുത തസ്യ ദർശനാദികമിത്യപിനാ സൂച്യതേ. അഥാപി ബലവാനയം സ്വപക്ഷേ സവ്വ്ഥാ കരണീയ ഇതി നീതിവിദാം ശങ്കാം 'യശ്ചൈവ മൃത്യുർദ്വിഷാം' ഇത്യസ്യോത്തരദാനേന പരിഹരതി—ശക്തശ്ചേദിതി. 'പക്ഷാന്തരേ ചേദ്യദി ച' ഇത്യമരഃ. ചേദി

ത്യനന്തരം നേത്യധ്യാഹാര്യം. ന്യൂനപദതാമത്ര ക്രോധാവേശവാ ഞ്ജകതയാൽ ഗുണ ഏവ. കുതോ ന ശക്ത ഇത്യത്രാഹ—സതി. സ തു യോ യുഷ്മൽസ്തുതിഗോചരസ്സ ഏവ. ഇദാനീം സ്വാ ധീനായാമപി യദുസേനായാം. മഗധനൃപോ ജരാസന്ധസ്തസ്യ ബലേന സൈന്യേന ഗ്രസ്തം അപഹൃതം രാജ്യം യസ്യ താദൃശഃ. കഥഞ്ചിൽ പലായനസാമർത്ഥ്യനൈവ. മുക്തശ്ച സൻ. ഭയാൽ മരണഭയാൽ. അധിജലധി സമുദ്രേ. തത്രാപി മാഗധ ആഗച്ഛേ ദിതി ഭിയാ യത്ര കുത്രാപീതി. ജനൈരവിജ്ഞാതേ സമുദ്രകോ ണേ ഇത്യർത്ഥഃ. ദിഷ്ട്യൈവ ജീവനാദൃഷ്ടവശാദേവ. തത്രാപി നൌകാദിഭിരന്വിഷ്യ ഗ്രഹണേ സുശകേപി മാഗധസ്യ തത്രാ നാസ്ഥാ ഗോപസ്യ തസ്യ ജീവനാദൃഷ്ടകാരിതൈവേതി യാവൽ. ജീവതി പ്രാണിതി. ന തു തൽഫലം പുരുഷാർത്ഥമേവാ ം ഇത്യ നേന ദ്യോത്യതേ. അതോ നായം ബലവാനിതി ഭാവഃ. അത്ര സംബന്ധാനർഹതാദ്യോതനാദപ്രസ്തുതപ്രശംസാലങ്കാരഃ.

സാ—ഇവൻ ഇടയനാണ്. കക്ഷകയും സ്വജനത്തിലുള്ള കുലസ്ത്രീകളെ ചെലയാടി ദുഷിപ്പിക്കുകയാണ് ജോലി. സ്ത്രീഹ ത്യ, ഗോഹത്യ, ശിവ! ശിവ! ഗുരുഹത്യ ഇതൊക്കയും ഇവൻ ചെയ്തിട്ടുണ്ട്. കഷ്ടം. പാപിയായ ഇവനെ ഞാൻ ധിക്കരിക്കുന്നു. ഇവൻെറ കഥകൂടി പറഞ്ഞാൽ പാപമാണ്. ഇവൻ ശക്തനാ ണെങ്കിൽ—അല്ല. ജരാസന്ധൻെറ സൈന്യം രാജ്യമൊക്കെ അ പഹരിച്ചതിൽ പിന്നെ ഭാഗ്യംകൊണ്ടുതന്നെ ഒരുവിധം ഓടി രക്ഷപ്പെട്ടു. ഇപ്പോൾ സമുദ്രത്തിൽ എവിടേയോ ഒരു ദിക്കിൽ പോയി ഭയപ്പെട്ട് ഒളിച്ചു ജീവിച്ചിരിക്കുന്നു.

അഥ പിതൃവാക്യമംശാംഗീകാരേണ സോപഹാസം പ്രതി ക്ഷിപതി—

പ. സന്ധത്താം ബന്ധുതാം തൽ പശുപകുലവധൂ-
ബന്ധകീഷേവ ഭൂയോ—
പ്യന്ധസ്യാം ഏവ സിന്ധും നയതു ജനക! തേ
വന്ധ്യയാ ചിന്തയാ കിം?

ബന്ധും നേച്ഛാമി താദൃഗ്ജനമപിച ഗുണൈ-
ർബ്ബന്ധുമേവോത്സഹേഹം
ബന്ധുത്വേനാദ്യചൈദ്യേ സ്ഥിതവതി സദൃ-
ശേ കന്യകായാഃ കിമന്യൈഃ 19

വ്യാ — സന്ധത്താമിതി. തൽ തസ്മാൽ, കൃഷ്ണസ്യൈവം വി ധത്വാദ്ധേതോഃ. അന്ധഃ വിവേകശൂന്യഃ സ ഇതി പൂൎവ്വശ്ലോകാദനുഷജ്യതേ. ബന്ധുതാം സന്ധത്താം കരുതാം. ഏതാവന്മമാപി സമ്മതമിതിഭാവഃ. കാമചാരാനുജ്ഞായാം ലോട്. പരന്തു വിഷയ ഏവ മതിഭേദ ഇത്യാഹ പശുപേതി. പശുപാനാം കുലേ യാ വധ്വഃ താസു യാ ബന്ധക്യഃ കുലടാഃ 'ബന്ധക്യസതീ കുലടേത്വരീ' ഇത്യമരഃ. താസ്വേവ. ഏവകാരേണ നത്വിതരവധൂഷു, കിമുതമത്സോദൎയ്യാം രുക്മിണ്യാമിതി ലഭ്യതേ. താസു ബന്ധുതാകരണേ സൌകൎയ്യമാഹ — ഭൂയോപീതി. യഥാപൂൎവ്വം ഗോകുലവാസേ താസു ബന്ധുതാ കൃതാ തദ്വദദ്യാപീത്യൎത്ഥഃ. ഏവം, സിന്ധും സമുദ്രം നയതു ച. അത്രാപി ന മേ വിസമ്മതിഃ, കിന്തു താഏവ പശുപബന്ധകീരേവ.അഥാവിനയാതിരേകേണ താതമേവ സംബോധ്യാഹ — ജനകേതി.ഹേ ജനക തേ വന്ധ്യയാ നിഷ്ഫലയാ ചിന്തയാ കിം. കിമിതി ക്ഷേപേ. വന്ധ്യാമിമാം ചിന്താമ്മാ കൃഥാ ഇത്യൎത്ഥഃ. തത്ര ഹേതും സ്പഷ്ടയതി ബന്ധുമിതി. അഹം താദൃഗ്ജനം ഉക്തനിഖിലദോഷാസ്പദമധമം ജനം. ബന്ധും ഭഗിനീപതിം. നേച്ഛാമി. അപിച അപിതു. ഗുണൈഃ പാദൈഃ. ബന്ധും ബന്ധംകൎത്തും. ഏവകാരോ ഭിന്നക്രമഃ ഉത്സഹേ ഏവ. ലോകഹിതായ മഹീപതിഭിൎദ്ദുഷ്ടദമനസ്യ കാൎയ്യത്വാൽ. അത്രഗുണൈഃ സൌശീല്യാദിഭിഃ ഹേതുഭിഃ ബന്ധും സ്വായത്തീകൎത്തും നേച്ഛാമി, അപിച ഗുണൈൎബ്ബന്ധുമുത്സഹേ ഇതിവിരോധോപി പ്രതീയതേ. തിഷ്ഠതു താവൽ പരബന്ധനാദിചിന്താ, വരചിന്തൈവ ക്രിയതാമിതി ചേത്തത്രാഹ — ബന്ധുത്വേനേതി. ചൈദ്യേ ചേദിരാജേ ശിശുപാലേ ബന്ധുത്വേന മിത്രത്വേന. വിശേഷണേ തൃതീയാ. അദ്യ, സ്ഥിതവതി വൎത്തമാനേ സതി. അന്യൈഃ കിം രാജാന്തരചിന്താപി ന കാൎയ്യാ കിം

പുനൎഗ്ഗാപാദിചിന്തേത്യൎത്ഥഃ. നനു കന്യാദാനേ മൈത്രീ നോപാധിഃ കിന്തപാനരൂപ്യമിത്യത്രാഹ കന്യകായാസ്സദൃശ ഇതി.

സാ—അതിനാൽ അവിവേകിയായ അവൻ ഇനിയും ഇടയകുലത്തിൽ ഉള്ള കുലടകളോടുകൂടിത്തന്നെ ബന്ധുതയെ ചെയ്യട്ടെ. അവരെത്തന്നെ കടലിലേക്ക കൊണ്ടുപോകട്ടെ. അച്ഛാ! അങ്ങ് നിഷ്ഫലയായ ചിന്തയെ കൈക്കൊള്ളേണ്ട. ആ വിധത്തിലുള്ളവനെ ഞാൻ ബന്ധുവാക്കാൻ വിചാരിക്കുന്നില്ല. എന്നാൽ കയറുകൊണ്ടു പിടിച്ചുകെട്ടുവാനാണ് ശ്രമിക്കുന്നത്. ബന്ധുവായി ഇപ്പോൾ കന്യകക്കനുരൂപനായ ചൈദ്യനുള്ളപ്പോൾ മററുള്ളവരെ പററി എന്തിനു ചിന്തിക്കുന്നു.

ഉപസംഹരതി—

പ. നരപാലസുതാം കന്യാം പശുപാലഃ കഥം സ്പൃശേൽ
ശിശുപാലായ ദേയേയം ഗുണജാലാനുകൂല്യതഃ." 20

വ്യാ—നരപാലേതി. കഥം സ്പൃശേൽ ഇതിസ്പൎശനമേവ നിന്ദ്യം കാകഥാ പരിണയസ്യേതിഭാവഃ. ഇയം രുക്മിണീ.ദേയാ ദാതും യോഗ്യാ. ഗുണജാലസ്യ ഗുണസമൂഹസ്യ സൌന്ദൎയ്യാദേഃ ആനുകൂല്യതഃ ആനുരൂപ്യാദ്ധേതോഃ. ജാലശബ്ദോ ഗുണാനാം ഗണനാതീതതാമാഹ. അത്ര നരപാലസുതാമിത്യനേനാഭി ജാത്യാദിഗുണഃ, പശുപാല ഇത്യനേന തദഭാവശ്ച വ്യജ്യതേ. തൌ ച സ്പൎശനാനൎഹതാദ്യോതകാവിതി വിശേഷണവിശേഷ്യയോസ്സാഭിപ്രായതാൽ പരികരതദങ്കുരാവലങ്കാരൌ.

സാ—ഒരു രാജകന്യകയെ ഇടയൻ തൊടുന്നതുതന്നെ എങ്ങിനെ, ഗുണങ്ങളെക്കൊണ്ടുള്ള ചേൎച്ചഹേതുവായി ഇവളെ ശിശുപാലനുതന്നെ കൊടുക്കണം.

പ! ഇതി പരുഷവചോഭിൎദ്ദൎശയൻ കുത്സിതാത്മാ
ഹരിമഖിലഗുരും തം സച്ശുഭാം തസഭാഞ്ച
അഗണിതപിതൃവാക്യശ്ചേദിപായൈവ ദാതും
ജളമതിരവികല്പം കല്പയാമാസ കന്യാം. 21

വ്യാ—ഇതീതി. കുത്സിതഃ പാപ ആത്മാ മനോ യസ്യ താദൃശഃ. ഇദം ഭഗവദ്ദൎശനാദൌ ഹേതുതോപനോക്തം. സ ഇതി

രുക്മീതി । വാ വിശേഷ്യമധ്യാഹൎത്തവ്യം. ഇതി പൂൎവ്വോക്തപ്രകാരൈഃ. ക്രൂരൈഃ. വചോഭിഃ വാക്യജാതൈഃ. അഖിലഗുരും. പരമേശ്വരസ്സഹി ഗുരൂണാം പരമൎഷീണാമപി ഗുരുഃ. തം അന്വൎത്ഥയാ അജിതാഖ്യയാ പ്രസിദ്ധം. വിശേഷണദ്വയം ഹരേൎഭൎത്സനകൎമ്മതാനൌചിത്യം സൂചയതി. ഹരിം ശ്രീകൃഷ്ണം. സച്ഛുഭാം സദ്ഭിൎഹേതുഭൂതൈഃ പൂജനീയാം. തത്സഭാം രാജകീയാം സഭാം, സൎവ്വഥാ ഭൎത്സനാനൎഹാം സഭാമിതി യാവൽ. ഭൎത്സയൻ ഗൎഹയൻ, അഗണിതം തിരസ്കൃതം പിതൃവാക്യം യേന താദൃശസ്സൻ. പിത്രിത്യനേന വാക്യസ്യാദരണീയത്വന്ദ്യോതയതാ അഗണനേ ദോഷസ്സൂചിതഃ. ചേദിപായ ശിശുപാലായ ഏവ. കന്യാം ദാതും. അവികല്പം നിസ്സന്ദേഹം, യഥാ ഇതരേഷാമത്ര വിഷയേ ഇതഃ പരമന്യഥാകരണസന്ദേഹോപി ന ജായേത തഥേത്യൎത്ഥഃ. കല്പയാമാസ നിശ്ചികായ.പാപാത്മാപി സ കഥന്ന സാധ്യാസാധ്യവിചാരം കൃതവാനിത്യത്രാഹ — ജളമതിരിതി. മതിമാന്ദ്യമേവ തത്രഹേതുരിതിഭാവഃ.

സാ — ജളനും ദുഷ്ടാത്മാവുമായ രുക്മി ഇപ്രകാരം ക്രൂരവാക്കുകളെക്കൊണ്ടു അഖിലഗുരുവായ ആ ശ്രീകൃഷ്ണനേയും സജ്ജനങ്ങളെക്കൊണ്ടു മാന്യയായ ആ സഭയേയും നിന്ദിച്ചുകൊണ്ടു പിതൃവാക്യത്തെ ഗണിക്കാതെ കന്യകയെ ശിശുപാലന്നുതന്നെ കൊടുപ്പാനായി സംശയം കൂടാതെ നിശ്ചയിച്ചു.

അഥ താദാത്വികീം പരിഷദവസ്ഥാമാഹ —

പ. ആകൎണ്ണ്യ കൎണ്ണപരുഷം പരിഷദ്ഗതാസ്തേ
ഗോവിന്ദഭൎത്സനമിദം പരിവേപിതാംഗാഃ
കൎണ്ണൌ പിധായ സഹസാ "ഹഹ! കൃഷ്ണകൃഷ്ണേ!"—
ത്യൎണ്ണോജനേത്രമമുമേവ ഹൃദാധിജഗ്മുഃ. 22

വ്യാ — ആകൎണ്ണ്യേതി. പരിഷദ്ഗതാഃ സഭാസദഃ തേ. കൎണ്ണപരുഷം ശ്രുതികഠോരം. ഇദം ഏവംരൂപം. ഗോവിന്ദസ്യ ഭൎത്സനം നിന്ദാം. പരിവേപിതാനി പരിതോ ജാതകമ്പാനി അംഗാനി യേഷാന്തഥാവിധാസ്സന്തഃ. വേപനഞ്ചേദം കോപദുഃഖയോരനുഭാവഃ. ആകൎണ്ണ്യ. ആകൎണ്ണ്യ പരിവേപിതാംഗാ ഇതി

വാ യോജനാ. സഹസാ ഝടിതി, ഭർത്സനാരംഭ എവ. കർണ്ണൗ പിധായ പാപഹേതുത്വാത്തച്ഛ്രവണസ്യേതി ഭാവഃ. ഉക്തഞ്ച 'ന കേവലം യോ മഹതോഽപഭാഷതേ ശൃണോതി തസ്മാദപി യഃ സ പാപഭാക്' ഇതി. ഹേതി ഖേദദ്യോതകമവ്യയം. ആവേഗാദ്ദ്വിരുക്തിഃ. സഹേതിപാഠേ സഹിതാ ഇത്യർത്ഥഃ. കൃഷ്ണകൃഷ്ണേതീതി ഉച്ചാര്യേതിശേഷഃ. പാപപരിഹാരായ ഭഗവന്നാമജപഃ. അബ്ജേ ജനേത്രം സരസഫിതവികചാരവിന്ദസുന്ദരലോചനം. അനേന നൈസർഗ്ഗികീ ഭക്തേഷു പ്രസന്നതാ ദ്യോത്യതേ. അമും ഭർത്സനവിഷയം ശ്രീകൃഷ്ണം എവ. ഏവകാരഃ ധ്യാനസൈകാഗ്ര്യമപി സൂചയതി. ഹൃദാ മനസാ. അധിജഗ്മുഃ പ്രാപുഃ. അശക്താ വയമേതന്നിവാരണേ, തൽ ത്വമേവാസ്മാകമഭിലഷിതം സാധയേതി പ്രാർത്ഥയമാനാ ഗോവിന്ദമേവാസ്മരന്നിത്യർത്ഥഃ. താദൃശാവസരേഷു വിഹിതമന്യതോഗമനമപിതേ ƒ പ്രതിഷ്ഠന്നിത്യധിജഗ്മുരിത്യനേന വ്യജ്യതേ പരന്തു രുക്മിഭയാദ്രാജബഹുമാനാദ്വാ ന ശരീരേണേത്യേവ വിശേഷഃ.

സാ—സാമാജികന്മാരായ സജ്ജനങ്ങളെല്ലാം കർണ്ണകഠോരമായ ഈ ഗോവിന്ദനിന്ദയെ കേട്ട് കോപംകൊണ്ടും ദുഃഖംകൊണ്ടും ശരീരമാസകലം വിറച്ചുകൊണ്ടു ഉടനെതന്നെ ഹഹ! കൃഷ്ണ, കൃഷ്ണ! എന്നിങ്ങനെ പറഞ്ഞു ചെവിപൊത്തി. "ഞങ്ങൾ ഇവനെ തടയുവാൻ അശക്തന്മാരാണേ. അതുകൊണ്ടു അങ്ങ് തന്നെ ഞങ്ങളുടെ അഭീഷ്ടത്തെ സാധിപ്പിക്കണേ" എന്നു പ്രാർത്ഥിച്ചുകൊണ്ടു താമരക്കണ്ണനായ അദ്ദേഹത്തെതന്നെ സ്മരിച്ചു.

ന കേവലം പിതരമനാദൃത്യ രുക്മീ ഗദിതവാനേവ കിന്തു സ്വേച്ഛാനുസാരേണ പ്രവൃത്തിമപികൃതവാനിത്യാഹ—

പ. സ്വയമിതി കൃതചേതാസ്സോഽപി രുക്മീ സ്വദൂതാൻ
സ്വസൃവരവരണാർത്ഥം ചേദിപായാദിദേശ
പുനരപി പുരുഷൈസ്സ്വൈർഭൂരിഭേരീവിരാവൈ-
ർവ്വിതരണമഹമസ്യാ ജ്ഞാപയാമാസ സർവ്വാൻ. 23

വ്യാ—സ്വയമിതി. ഇതി ഉക്തപ്രകാരേണ. കൃതചേതാഃ

കൃതനിശ്ചയഃ. സഃ കുത്സിതജളധീ രുക്മ്യപി. സ്വസുഃ ഭഗിന്യാഃ വരസ്യ വരണാൎത്ഥം ഭവാനേവ മേ ഭഗിന്യാ വരത്വേന വൃത ഇതി ബോധയിതും. സ്വയം പിതരമനാപൃച്ഛ്യൈവ. അഹോ അസ്യാവിനയ ഇതി ഭാവഃ. ചേദിപായ സ്വദൂതാൻ, ന തു രാജദൂതാൻ ആദിദേശ ന്യയുങ്ക്ത. പ്രേഷയാമാസേതി യാവൽ. പുനഃ പശ്ചാൽ. സ്വൈഃ സ്വീയൈഃ പുരുഷൈഃ ഭടൈഃ പ്രയോജ്യകൎത്തൃഭിഃ ഭൂരിഭേരീവിരാവൈഃ ബഹുദുന്ദുഭിപ്രധ്വാനൈഃ കരണൈഃ അസ്യാഃ സ്വസുഃ. വിതരണം ദാനം തദേവ മഹ ഉത്സവഃ തം. നാനാജനാനന്ദജനകത്വാദ്വിതരണേ മഹത്വാരോപഃ. വിതരണസ്യ മഹ ഇതി വാ വിഗ്രഹഃ. സൎവ്വാൻ രാജ്ഞ ഇതരാംശ്ച. 'ഗതിബുദ്ധീ'ത്യാദിനാ കൎമ്മസംജ്ഞയാ ദ്വിതീയാ. ജ്ഞാപയാമാസ അപി ബോധയാമാസ ച. പുനശ്ശബ്ദോത്തരാപി ശബ്ദോത്ര സംബധ്യതേ. സ്വയമിത്യസ്യാത്രാപി സംബന്ധഃ.

സാ—ഇപ്രകാരം നിശ്ചയിച്ച് ആ രുക്മി സോദരിയുടെ വരണത്തിന്നായി തന്നത്താൻ ശിശുപാലന്നു തന്റെ ദൂതന്മാരെ അയച്ചു. പിന്നീടു തന്റെ ആളുകളെക്കൊണ്ടു പെരിമ്പറ കൊട്ടി രുക്മിണിയുടെ വിവാഹോത്സവത്തെ എല്ലാവരെ അറിയിക്കുകയും ചെയ്തു.

ജ്ഞാപനഫലമാഹ—

പ. തദനു ച തദുപാകൎണ്ണ്യാഖിലാ രാജമുഖ്യാ
സ്സരഭസമദനാവിഷ്ടാശയാ വ്യാധുതാശാഃ
മഹിതതരമഹേളാരത്നലാഭാനുലോഭാ-
ദധിരഥമഭിചേലുഃ കുണ്ഡിനം ചണ്ഡവേഗാഃ. 24

വ്യാ—തദന്വിതി. അഖിലാ രാജമുഖ്യാഃ രാജശ്രേഷ്ഠാഃ തൽ രുക്മിണ്യാസ്സ്വയംവരോഽചിരാദ്ഭാവീതി ജ്ഞാപനം. ഉപാകൎണ്ണ്യ ശ്രുത്വാ. തദനു ച സദ്യ ഏവ. സരഭസഃ സവേഗഃ സാതിശയ ഇതി യാവൽ, മദനഃ ഉന്മാദയിതാ കാമഃ തേന ആവിഷ്ടോ വ്യാപ്തഃ ആശയോ ഹൃദയം യേഷാന്തഥാവിധാഃ. യഥാ കശ്ചിൽ ഭൂതേനാവിഷ്ടസ്തദായത്തചേഷ്ട ഉന്മാദവാനിവ ഭവതി, തദ്വന്മ

ദനാധീനചേതസസ്സോമാഭാ ഇവ ജാതാ ഇത്യാവിഷ്ടശബ്ദശക്ത്യാ വ്യജ്യതേ. മഹിതതരം നിഖിലലലനാഗുണാസ്പദത്വാൽ പൂജനീയതരം യന്മഹേളാരത്നം സ്ത്രീരത്നം മഹത്യാ വിസ്തീർണ്ണായാ ഇളായാ വസുമത്യാ രത്നം സാരഭൂതമിതി വാ. രത്നശബ്ദേന 'രത്നഹാരീ തു പാർത്ഥിവഃ' ഇതി ന്യായേന രാജഭിരവശ്യസമ്പാദനീയത്വം തദേകാർഹത്വഞ്ച ധ്വനിതം. തസ്യ ലാഭേ പ്രാപ്തൌ അനുലോഭാൽ ആഗ്രഹാദ്ധേതോഃ വ്യാധുതാഃ കരിതുരഗാദിസങ്കുലസേനാസമേതത്വാൽ കമ്പിതാഃ ആശാ ദിശോ യൈസ്താദൃശാഃ. 'ചലിതപൃതനയാ കുണ്ഡിനീം കമ്പയന്തഃ' ഇതി പാഞ്ചാലീസ്വയംവരേ. സേനാസഹായത്വം സ്വസ്വമഹിമപ്രകടനാർത്ഥം. ഏവം, ചണ്ഡവേഗാ അതിത്വരാശ്ച സന്തഃ. മണ്ഡിതാംഗാ ഇത്യപി പാഠഃ. പരാർദ്ധ്യഭൂഷണൈരലംകൃതശരീരാ ഇതി തദർത്ഥഃ. അതിത്വരാ ച മാ സ്വയംവരദിവസോതിവർത്തതാമിതി ചിന്തയാ. തയാ ച ചാപല്യം വ്യജ്യതേ. തസ്മാൽ ചണ്ഡവേഗാ ഇതി പാഠ ഏവ സാധീയാൻ. അധിരഥം രഥേഷു. കുണ്ഡിനമഭിചേലുഃ തദഭിമുഖീകൃത്യജഗ്മുഃ.

സാ — പിന്നീട് യോഗ്യന്മാരായ രാജാക്കന്മാരെല്ലാം അതു കേട്ടു ഏററവും കാമാതുരന്മാരായി സൈന്യങ്ങളെക്കൊണ്ടു ദിക്കുകളെ ഇളക്കിക്കൊണ്ടു അതിവിശേഷമായ സ്ത്രീരത്നത്തെ കിട്ടുവാനുള്ള കൊതിനിമിത്തം വളരെ വേഗത്തിൽ തേരിൽ ഏറി കുണ്ഡിനത്തിലേക്കു പുറപ്പെട്ടു

ഏവം സംക്ഷേപതോ രാജാന്തരാണാം പ്രവൃത്തിമുക്ത്വാ ചേദിപസ്യ കന്യാവരത്വേന വൃത്തസ്യ താം വിസ്തരേണ വർണ്ണയതി—

൭. അപി ച പുനസ്സദാമഘോഷശ്ചിരപരികാംക്ഷിതവ
ധൂവരണശ്രവണമാത്രതസ്സുതസമയ ഏവ തത്സമായോഗ
സത്രപാലോകസുസ്മിതാലാപസ്പർശപരിരംഭവിഭ്രമസമാ
രംഭാദിതത്തന്മനോരഥൈരുദ്ഭ്രാന്തമനോഭവൈഃ പ്രത്യഗ്മാ
ണത്വാത്സദ്യ ഏവ തദ്യാത്രാം പ്രത്യുദ്യുക്തമാനസഃ വിജ്ഞാ
പിതസമാഗതസ്വജ്ഞാതിസഖിസുഹൃദ്വൃതഃ സ്നാനാനുലിപ്ത

സ്സ്വാചാരഭക്തഃ കരഗ്രഹമഹോത്സവപരിഗ്രഹസമുചി
തൈസ്സമഗ്രവരഭൂഷണൈസ്സ്വപരിഗ്രഹമുദഗ്രയൻ, നമസ്കൃ
തഗുരുദ്വിജഃ, പുരസ്കൃതബലവ്രജഃ, പുരോഗതപുരോഹി
തഃ, പുരോഹിതമിദമ്മമേത്യുദാരമുദമാവഹൻ, ചണ്ഡവീ
ര്യ്യദന്തിവാഹ്യേണ ചണ്ഡികാന്തകമ്പിനാഹ്വേന പണ്ഡിത
മ്മന്യകുണ്ഡിനസ്ഥവിരമതഖണ്ഡനേ സദസി നിവ്വിശങ്കേ
നാവികല്പമേവ പരമപ്രിയേ മയി സ്വയമർപ്പിതസ്യ ജഗദ
ദ്ഭുതതേജസ, വിധികല്പിതസ്യ ധന്യൈകലഭ്യസ്യ കന്യകാ
രത്നസ്യ ധന്യതാമിമാമന്യഥാപാദയിതും വന്യജീവികോപി
മന്യതേ ഖേദഹോ ജാത മോഹമാഹാത്മ്യമിതി ശ്രീലാഭമാ
നീ ശ്രീശാവമാനീ, വാത്യാഘൂർണ്ണിതവാദ്ധിതരംഗവദ്വേ
ത്രാദിധരപാശ്വാനുചരപ്രേംഖാലിത സൈനികാച്ഛാദിത
പുരാദ്ഭൂമിഃ, ഹൃദ്ഗതദുസ്സഹാനാമഗ്ഗളാമപ്രജാനൻ, ഉദ്ഗ
തമദസ്യൂദാദൃദ്ഗളം പരിനിരീക്ഷമാണോ നിർഗ്ഗത്യ വിജയ
ഗേഹോത്തമാൽ പ്രാസ്ഥാനികമഹോത്സവം പ്രോത്ഥാപ
യാമാസ. 25

വ്യാ. അപിചേതി. അപിചേതി പൂർവ്വവാക്യാത്ഥസമുച്ച
യേ. സഃ രുക്മിമിത്രതേന കൃഷ്ണശത്രുതേന ച പ്രസിദ്ധഃ. ദമ
ഘോഷിഃ ദമഘോഷസൂനുശ്ശിശുപാലഃ. അപത്യാത്ഥകസ്സുദ്ധി
തഃ. ത്വാത്ഥകഃ പുനശ്ശബ്ദോ രാജാന്തരേഭ്യസ്തസ്യ വിശേഷമാഹ.
ചിരം ബഹോഃ കാലാദാരഭ്യ പരികാംക്ഷിതം അഭീപ്സിതം യദ്വ
രവധ്വാ ഉത്തമാംഗനായാഃ പ്രകരണാദ്രുക്മിണ്യാഃ കർത്ത്ര്യാഃ വ
രണം തസ്യ ശ്രവണമാത്രതഃ ദ്രുതമുപൊദാകർണ്ണനേനൈവ. ത
ത്സമയ ഏവ ശ്രവണകാല ഏവ. മാത്രശബ്ദവദേവകാരോപ്യ
സംഭാവനാദ്യോതയൻ വിസ്മയമാവിഷ്കരോതി. ഉദ്യൻ പ്രവദ്ധ
മാനഃ മനോഭവോ യേഷു തൈഃ കാമവദ്ധകൈരിതി യാവൽ.
തസ്യാഃ ലോകോത്തരസൌന്ദയ്യാദിശാലിന്യാം രുക്മിണ്യാഃ. ത
ച്ഛബ്ദസ്യ സമായോഗാദൌ സവ്വത്ര സംബന്ധഃ. തൽ കത്തൃകേ
ത്യത്ഥഃ, സ്സൂത്രാരബ്ധേതഃ സ്പൃഹണീയതരത്വാൽ ആലോകേ
സത്വപതാകേരശ്ചേതി വേദിതവ്യം. സമായോഗഃ സമാഗമഃ,

സമീപാഗമനാനീതി യാവൽ. ബഹുത്വഞ്ച വസ്തുസൌന്ദൎയ്യേണ പ്രത്യേകന്നവതാപ്രതീത്യാ, നൈഷധോക്തരീത്യാ ഏകൈകദാ ഭിന്നഭിന്നദേശാംഗനാവേഷാലംബനേന വാ. സത്രപാസ്സല ജ്ജാ ആലോകാ ദൃഷ്ടയഃ. ദൃഷ്ടിഭേദാ നാട്യശാസ്ത്രേ ദ്രഷ്ടവ്യാഃ 'അലസവലിതമുഗ്ദ്ധസ്നിഗ്ദ്ധനിഷ്പന്ദമന്ദൈഃ' ഇത്യാദിനാ ഭവഭൂതി നാപ്യാസൂത്രിതാഃ. ആലോകാനാം സത്രപത്വഞ്ച നായികായാ മുഗ്ദ്ധാത്വേനേതി സുജ്ഞേയം. സുസ്മിതാലാപാഃ ശോഭനസ്മിത സഹിതാനി സംഭാഷണാനി. സ്മിതലക്ഷണഞ്ചോക്തം 'ഈഷദ്വികസിതൈൎഗ്ഗണ്ഡൈഃ കടാക്ഷൈസ്സൌഷ്ഠവാന്വിതൈഃ। അലക്ഷിതദ്വിജം ധീരമുത്തമാനാം സ്മിതം ഭവേത്' ഇതി. അത്ര സ്മിതഞ്ച ഉത്തമാനാം സ്മിതപൂൎവ്വാഭിഭാഷിത്വസ്വഭാവ്യാൽ നായക ചാടുശ്രവണാദ്വാ. സുസ്മിതാന്യേവാലാപാ ഇതി വാ, 'ആലാപലീലാരസപ്രസ്താവേഷു ച മുഗ്ദ്ധഹാസകലികാമാത്രേണ ദത്തോത്തരാം' ഇതി സുഭദ്രാഹരണോക്തേഃ. സസ്പൃഹാ ഉൽക ടേച്ഛാകാരിതാഃ പരിരംഭാഃ സമാശ്ലേഷാഃ. തേഷാം സ്പൃഷ്ടകാദി ഭേദേന ബഹുവിധത്വം വാത്സ്യായനീയേ പ്രതിപാദിതം. കൗൽ കട്യഃഞ്ചെച്ഛായാസ്സ്പൃഹജലജ്ജാ പരിഭാവിതമേവ. വിഭ്രമസമാരംഭാഃ സുരതപ്രാരംഭാഃ. സാമാന്യതഃസ്ത്രീണാമ്മദനചേഷ്ടാഭിധായ്യപി വിഭ്രമശബ്ദോത്ര സുരതേ പൎയ്യവസ്യതി. സമായോഗാശ്ച സത്രപാലോകാശ്ച സുസ്മിതാലാപാശ്ച സസ്പൃഹപരിരംഭാശ്ച വിഭ്രമസമാരംഭാശ്ചേതി ദ്വന്ദ്വഃ. തേ ആദയോ യേഷാന്തേ. ആദിനാ സുരതതദന്താവസ്ഥാ ഗൃഹ്യന്തേ. തേഷാം തത്തന്മനോരഥൈഃ കൎത്തൃഭിഃ. ദ്വിരുക്തതച്ഛബ്ദസ്യ മനോരഥശബ്ദേന കൎമ്മധാരയഃ. വീപ്സയാ മനോരഥാനാം പ്രതിവിഷയം ബഹുത്വം ബോദ്ധ്യതേ. പ്രത്യഗ്രമാണത്വാൽ ശീഘ്രം വ്രജേതി പ്രേൎയ്യമാണത്വാൽ. സദ്യഃ ഝടിത്യേവ. തദ്യാത്രാം വരണയാത്രാം പ്രതി. ഉദ്യുക്തം ഉത്സാഹവന്മാനസം യസ്യ സഃ, കാൎയ്യാന്തരാണി ത്യക്ത്വാ തദേകചിത്തസ്സന്നിത്യൎത്ഥഃ. പൂൎവ്വം വിജ്ഞാപിതാഃ അനന്തരമേവ സമാഗതാ യേ സ്വസ്യ ജ്ഞാതയോ ദായാദാഃ, സഹായാ വയസ്യാഃ, സുഹൃദോ മിത്രാണി ച തൈൎവൃതഃ. പൂൎവ്വം

സ്നാതഃ പശ്ചാദനുലിപ്തഃ. സ്നാനാനന്തരം ഹരിചന്ദനാദിനാ ക്ലൃപ്താംഗരാഗ ഇത്യർത്ഥഃ. സാചാരം ഭുക്തം ഭോജനം യസ്യ താദൃശഃ. പരിണയപൂർവ്വരംഗമിദം സാചാരഭോജനം 'ആയിനി ഊണ്' ഇതി ഭാഷയാ കേരളേഷു വ്യവഹ്രിയതേ. ആചാരശ്ചാദീപാഷ്ടമംഗല്യാദിസന്നിധാന, മാതൃപരിവേഷണ, ചതുർവ്വിധതേമനയുക്തത്വാദിരവസേയഃ. കരഗ്രഹോ വിവാഹഃ സ ഏവ മഹോത്സവഃ തസ്മിൻ പരിഗ്രഹഃ സ്വീകാരഃ തസ്യ സമുചിതൈഃ യോഗ്യൈഃ. സമഗ്രവരഭൂഷണൈഃ ഹാരകിരീടകടകാദിനിഖിലമഹാഹാഭരണൈഃ. സ്വവിഗ്രഹം നിജശരീരം. ഉദഗ്രയൻ ഉൽകൃഷ്ടം കുർവ്വൻ, അലങ്കുർവ്വന്നിതി യാവൽ. നമസ്കൃതാ ഗുരവോ ദ്വിജാശ്ച യേന തഥാവിധഃ. പുരസ്കൃതബലവ്രജഃ അഗ്രതഃ കൃതസാമന്തരാജസമൂഹഃ. ബലശബ്ദോത്ര ബലപ്രധാനവാചീ, തേന ന 'സൈനികാച്ഛാദിതപുരോഭൂമിഃ' ഇത്യനേന പൌനരുക്ത്യം. പുരോഗതഃ അഗ്രഗാമീ പുരോഹിതോ യസ്യ താദൃശഃ. വിവാഹകർമ്മണി തസ്യ പ്രാധാന്യാദിതി വിശിഷ്യോക്തിഃ, മയാ, ഇദം രുക്മിണീലാഭരൂപം. പുരാ പൂർവ്വമേവ. ഊഹിതം അനുമിതം. ഇതീതി ചാപല്യാദ് വദന്നിതി ശേഷഃ. ഉദാരമുദം മഹതീം പ്രീതിം. ഉദാവഹൻ ബിഭ്രൽ. ന കേവലം ഹർഷ ഏവ ഗർവ്വോപി ജാത ഇത്യാഹ — ശ്രീലാഭമാനീതി. ശ്രിയഃ ഇന്ദിരാവതാരഭൂതായാ രുക്മിണ്യാ ലാഭേന തന്നിശ്ചയേന മാനീ ദർപ്പിതഃ, ശ്രീലാഭമ്മന്യത ഇതി വാ വിഗ്രഹഃ, തേന രുക്മിണ്യാമിന്ദിരാപേക്ഷയാ അനപകൃഷ്ടത്വബുദ്ധിസ്തസ്യാസീദിതി പ്രകാശ്യതേ. അതശ്ച ഗർവ്വഃ. മഹന്നിന്ദാ ച തൽഫലഭൂതാ ആസീദിത്യാഹ — ശ്രീശാവമാനീതി. ശ്രീകാന്തനിന്ദാശീല ഇത്യർത്ഥഃ. ധനലാഭമാനിനഃ ഖലാഃ ഖലു ധനാഢ്യാനവമന്വത ഇതി ന്യായേനാസ്യ തദാനീം ശ്രീശാവമാനനം യുക്തമിത്യപ്യനേന കവിരാസൂചയതി. ഗർവ്വാവമാനയോഃ പ്രകാരം വിശദയതി — ചണ്ഡേത്യാദിനാ. ചണ്ഡം തീവ്രം യദീയം പ്രതിബന്ധകശതേപി ഫലലാഭാവധി സ്വകാര്യാദനിവർത്തനരൂപശ്ചിത്തവൃത്തിവിശേഷഃ. തേന ഹേതുനാ ദുർന്നിവാര്യേണ ദുസ്സഹേന. അനേന പ്രതാപ ഉ

ക്തഃ. ദൈവാനുകൂല്യമപ്യസ്തീത്യാഹ — ചണ്ഡികേതി. ചണ്ഡി
കായാഃ പരദേവതാത്വേനാരാധിതായാ ദേവ്യാഃ അനുകമ്പാ കൃ
പാ അസ്മൂസ്മിന്നിതി ചണ്ഡികാനുകമ്പിനാ. സൌശീല്യാദിഭിര
പി പൂജ്യതാമാഹ — ആശ്ലേഷണേതി. പണ്ഡിതമ്മന്യാഃ അപ
ണ്ഡിതാസ്സന്തഃ പണ്ഡിതമാത്മാനം മന്യന്തേ യേ താദൃശാഃ കു
ണ്ഡിനസ്ഥവിരാഃ കുണ്ഡിനസ്ഥാ വൃദ്ധാ ഭീഷ്മകാദയഃ തന്മതസ്യ
കൃഷ്ണായ കന്യാദാനരൂപസ്യ ഖണ്ഡനേ സയുക്തികനിരാസേ നി
ർവ്വിശങ്കേന നിർഭയേന. തൽഖണ്ഡനഞ്ച ന രഹസീത്യാഹ — സ
ദസീതി. അനേന രാജ്ഞോഽപ്രിയമപി പഥ്യമേവോക്തമിതി ബ
ഹുമാനഃ സൂച്യതേ. തേന രുക്മിണാ തച്ഛബ്ദേന പരാമൃശ്യ
സ്യ പ്രസിദ്ധിം സ്വസ്യ തസ്മിൻ ബഹുമതിഞ്ച സൂചയതി. അ
വികല്പം നിസ്സംശയമേവ. നിർവ്വികല്പമിത്യപി പാഠഃ. പരമപ്രിയേ
നിരതിശയപ്രേമാസ്പദേ. മയി കുലധനാദിസമ്പത്ത്യാ കന്യകാനു
രൂപേ മയി. വിശേഷണവിശേഷ്യാഭ്യാമർപ്പണഹേതുരുക്തഃ. സ്വ
യം ഇതരാനഗണയിത്വാ. അർപ്പിതസ്യ ദത്തസ്യ. ജഗദദ്ഭുത
ത്വേന ത്രിഭുവനസാരതരത്വേന നിഖിലാദ്ഭുതവിഷയതയാ.
വിധികല്പിതസ്യ ബ്രഹ്മണാ സൃഷ്ടസ്യ. അത ഏവ, ധന്യൈക
ലഭ്യസ്യ കൃതസുകൃതൈരേവ പ്രാപ്തും ശക്യസ്യ യോഗ്യസ്യ ച,
കന്യകാരത്നസ്യ. ഇമാം അനുരൂപമൽപ്രാപ്തിരൂപാം. ധന്യതാം
ഭാഗധേയം. അനേനാഹമേവ സർവ്വോൽകൃഷ്ട ഇതി ബുദ്ധ്യാത്മ
കോ ഗർവ്വ ആവിഷ്കൃതഃ. അന്യഥാ രൂപാദയിതും സ്വയം പരി
ണയനേന അഭാഗ്യം കത്ഥം. വന്യം കന്ദാദി തദേവ ജീവികാ
ശരീരസ്ഥിതിസാധനം യസ്യ സഃ, അത്ഥാൽ കൃഷ്ണഃ. കിം തൽ
പരിണയനാദ്ദുഃഖതരമിത്യനേന വ്യജ്യതേ. അപിശബ്ദഃ 'ശൈ
വലേനാപി രമ്യം' ഇത്യാദാവിവ നികർഷദ്യോതകഃ. മന്യതേ
ചേൽ ചിന്തയതി യദി. ചേദിത്യനേന താദൃശസ്യ ഏവം മന
നമത്യന്താനുചിതമിതി ദ്യോത്യതേ. മോഹമാഹാത്മ്യം അജ്ഞാന
പ്രഭാവഃ. അഹോ ബത അത്യദ്ഭുതം. അഹോ ബതേതി വി
സ്മയാതിശയബോധകോഽവ്യയസമുദായഃ, യഥാ 'അഹോ ബ
താസി സ്പൃഹണീയവീര്യഃ' ഇത്യാദൌ. യേനാജ്ഞാനേന നിശാ

കരകരഗ്രഹണവദത്യന്താസാധ്യമപി സുസാധം കലയതേ ത സ്യ പ്രഭാവോ വാചാമഗോചര ഇതി ഭാവഃ. അനേന ഭഗവദ്വ വമാനനോക്താ. ഇതീതി പ്രകാരേ. വാത്യേതി. വാത്യയാ ഘോ രവാതസമൂഹേന ആസമന്താൽ ഘൂർണ്ണിതാശ്ചാലിതാഃ വാദ്ധിത രംഗാഃ സമുദ്രവീചയസ്തദ്വൽ. ഉപമയാ സൈനികാനാം നിരവ സാനത്വന്ദുസ്നി വാരത്വഞ്ചാഭിവ്യജ്യതേ. വേത്രാദിധരൈഃ പാർശ്വാ നുചരൈഃ അതിവിശദൈസ്സുഭടൈഃ. തേഷാം വേത്രാദിധരണ മാചാര ഇതി ശാകുന്തളേ കഞ്ചുകിസ്വഗതേ സ്പഷ്ടം. പ്രോച്ചാ ലിതാഃ പ്രസ്ഥാപിതാഃ യേ സൈനികാഃ തൈരാച്ഛാദിതാ വ്യാ പ്താ പുരാഭൂമിഃ അഗ്രപ്രദേശോ യസ്യ തഥാവിധഃ. അത്ര പാ ർശ്വാനുചരപ്രതിബിംബഭൂതാ വാത്യാ. സൈനികൈരാച്ഛാദിതേ തി പാംസ്വാധിക്യഃ. ഏദ്ഗതാഃ യാ ദുസ്പൃഹാഃ തത്സമായോ ഗേത്യാദിനാ പൂർവ്വമുക്താ ദുഷ്ടമനോരഥാഃ താസാം. അഗ്ഗളം പ്രതിബന്ധം. കവാടവിഷ്കംഭേശകേതായം ശബ്ദഃ പ്രതിബന്ധേ നിരൂഢലാക്ഷണികഃ. അഗ്ഗളമിതിവാ പാഠഃ. അപ്രജ്ഞാനാൻ കി ഞ്ചിദപ്യജാനാനഃ. അഹോ ബതാസ്യ മോഹമാഹാത്മ്യമിതി ക വിരേനം പരിഹസതി. ഉദ്ഗതസ്യ ഉദ്ഭൂതസ്യ മദസ്യ ദർപ്പസ്യ സ്യദാൽ വേഗാൽ.'രയഃസ്യദഃ'ഇത്യമരഃ. ഉദ്ഗളം ഉന്നതകന്ധ രം യഥാ തഥാ. ഗളസ്യോന്നമനം അന്തരമാനേന ബഹിരുദ് ഗച്ഛതോ മദസ്യ സ്യദാദിവേത്യുൽപ്രേക്ഷാ വ്യജ്യതേ. പരിനിരീ ക്ഷമാണഃ പരിതോ വിലോകയൻ. അയം ദർപ്പാനുഭാവഃ. നിജപ ത്തനോത്തമാൽ ശ്രേഷ്ഠാൽ സ്വമന്ദിരാൽ. നിർഗ്ഗത്യ ബഹിർഗ്ഗ ത്വാ. പ്രാസ്ഥാനികമഹോത്സവം മഹോത്സവസദൃശീം യാത്രാം. വിവിധവാദ്യഘോഷാദിവിശിഷ്ടത്വാദുത്സവസാദൃശ്യം. പ്രോ ത്ഥാപയാമാസ. പ്രോത്ഥിതഞ്ചകാര, ആരേഭേ ഇതിയാവൽ. യ ദ്വാ പ്രസ്ഥാനകാലോചിതമഹോത്സവം കാരയാമാസേത്യർത്ഥഃ. അത്ര ഭാവികം, കാവ്യലിംഗം, ഉപമാ ചാലങ്കാരാഃ.

സാ—അത്രതന്നെ അല്ല. ആ ശിശുപാലനാകട്ടെ വളരെ ക്കാലമായി ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന രുക്മിണിയുടെ വരണ ത്തെ ദൂതന്മാരിൽനിന്നു കേൾക്കുകയേ ഉണ്ടായുള്ളൂ. അപ്പോൾ

തന്നെ ലോകൈകസുന്ദരിയായ അവളുടെ സമാഗമങ്ങൾ, ലജ്ജയോടുകൂടിയുള്ള നോട്ടങ്ങൾ, മന്ദഹാസത്തോടുകൂടിയ മധുരഭാഷണങ്ങൾ, അത്യാവേശത്തോടുകൂടിയ ആശ്ലേഷങ്ങൾ, സുരതാരംഭങ്ങൾ മുതലായതിനെ പററിയുള്ള കാമോദ്ദീപകങ്ങളായ മനോരഥങ്ങളാൽ പ്രേരിതനായിട്ട് ഉടനെതന്നെ വിവാഹയാത്രക്കായി ഒരുങ്ങി. അറിയിച്ചുവന്ന ബന്ധുക്കൾ, വയസ്യന്മാർ, മിത്രങ്ങൾ ഇവരോടുചേൎന്ന് കുളിച്ചു കുറിയിട്ട് ആയിനി ഊൺകഴിച്ചു. വിവാഹമഹോത്സവത്തിൽ ധരിക്കുന്നതിന്നുചിതങ്ങളായ വരുന്നവേണ്ട എല്ലാ ആഭരണങ്ങളെക്കൊണ്ടും തൻെറ ശരീരത്തെ മോടികൂട്ടി. ഗുരുജനങ്ങളേയും ബ്രാഹ്മണരേയും നമസ്കരിച്ചു. സാമന്തരാജാക്കന്മാരെ മുൻനിൎത്തി മുമ്പിൽ പുരോഹിതനോടുംകൂടി "ഇതു ഞാൻ മുമ്പുതന്നെ ഊഹിച്ചിട്ടുള്ളതാണെ"എന്നുപറഞ്ഞുകൊണ്ടു പരമാനന്ദമുൾക്കൊണ്ടും "അതിയായ വീൎയ്യത്താൽ തടുക്കവയ്യാത്തവനും ചണ്ഡികയുടെ കരുണയുള്ളവനും, പണ്ഡിതന്മാരെന്ന് അഭിമാനിക്കുന്ന കുണ്ഡിനത്തിലുള്ള കിഴവന്മാരുടെ മതത്തെ സദസ്സിൽവെച്ചു ഖണ്ഡിപ്പാൻ ലേശം ക്ലേശമില്ലാത്തവനുമായ രുക്മി അതിപ്രിയനായ എന്നിൽ തന്നത്താൻ അൎപ്പിച്ചതും ജഗത്തിൽവെച്ചുത്തമമായി ബ്രഹ്മാവു സൃഷ്ടിച്ചതും ധന്യന്മാൎക്കുതന്നെ ലഭിക്കപ്പെടാവുന്നതുമായ കന്യകാരത്നത്തിന്നു, അനുരൂപനായ എന്നെ ലഭിക്കുവാനുള്ള ഈ ഭാഗ്യത്തെ മററൊരുവിധത്തിലാക്കിത്തീൎപ്പാൻ,കായും കിഴങ്ങും തിന്നുപജീവിക്കുന്ന ഒരുത്തൻ വിചാരിക്കുന്നു എങ്കിൽ അവൻെറ അറിവില്ലായ്മയുടെ ശക്തി അത്ഭുതം." എന്നിങ്ങിനെ ലക്ഷ്മിയെ കിട്ടി എന്നഭിമാനിച്ചുകൊണ്ടും ലക്ഷ്മീവല്ലഭനെ അവമാനിച്ചുകൊണ്ടും കൊടുങ്കാററിളക്കിത്തീൎത്ത കടലിലെ തിരമാലപോലെ, ചൂരൽ മുതലായ ആചാരചിഹ്നങ്ങളെ ധരിച്ചിരിക്കുന്ന ഭടന്മാരാൽ പുറപ്പെടുവിക്കപ്പെട്ട സൈന്യങ്ങളാൽ മുൻഭാഗം മറച്ചുകൊണ്ടും ഉള്ളിൽ ഉള്ള ദുരാഗ്രഹങ്ങൾക്കു തടവുപററുമെന്നു ലേശം കരുതാതേയും മദത്തിൻെറ ശക്തികൊണ്ടു കഴുത്തു

പൊക്കി ചുററം നോക്കിക്കൊണ്ടും വിശേഷമായ തന്റെ മന്ദിരത്തിൽനിന്നു പുറപ്പെട്ടു് മഹോത്സവത്തോടു തുല്യമായ യാത്രയാരംഭിച്ചു.

അഥ യാത്രാം വർണ്ണയതി—

പ. അന്ധോഽയം ദുരഹന്തയാ സഹ ജരാ-
സന്ധാദിബന്ധുവ്രജൈ-
ർദന്ത്യാദ്യംഗചതുഷ്കപുഷ്കലബലൈ-
സ്സന്നോദിതോർവ്വീ വ്രജൻ
സന്തോപ്യേവമനന്തവാഹനിവഹാ
യത്രാദ്യപേക്ഷാമൃതേ
യന്തന്തു മനോരഥം സ്വഗതമേ-
വാനുഗ്രഹീദഗ്രഗം. 26

വ്യാ—അന്ധോയമിതി. ദന്ത്യാദി ഗജാദി അംഗചതുഷ്കം അവയവചതുഷ്ടയം യസ്യ താദൃശം പുഷ്കലബലം മഹതീ സേനാ യേഷാന്താദൃശൈഃ. ഉർവ്വീതോദനഹേതുഗർഭമിദം. ജരാസന്ധാദയോ ബന്ധുവ്രജാഃ സുഹൃത്സമൂഹാഃ തൈസ്സഹ. ചൈദ്യസ്യ താദൃശസേനാസനാഥത്വം പൂർവ്വമേവ വർണ്ണിതം. സന്നോദിതാ അതിപീഡിതാ ഉർവ്വീ ഭൂമിഃ,തൽസ്ഥാ ലക്ഷ്യന്തേ,ഫലഞ്ച പീഡായാഃ പരിവ്യാപ്തിലാഭഃ, യസ്മിൻ കർമ്മണി തത്തഥാ. സമാസാന്തവിധേരനിത്യത്വാൽ കബഭാവഃ. വ്രജൻ ഗച്ഛൻ. ദുരഹന്തയാ ദുർഗ്ഗർവ്വേണ അന്ധോ മോഹിതഃ. മാർഗ്ഗമദ്ധ്യേ ജരാസന്ധാദിമേളനേന ഗർവ്വസ്യ ഭൂയോപ്യവർദ്ധതേതി ഭാവഃ. ഉർവ്വീപീഡാപി ഗുർവ്വീ തസ്യ ഗർവ്വപോഷണായൈവാഭൂദിതി ച സൂച്യതേ. അയം ചേദിപഃ. ഏവം ഉക്തപ്രകാരാഃ, ദന്ത്യാദിരൂപാ ഇതി യാവൽ. അനന്താ ഗണനാതിക്രാന്താ വാഹനിവഹാഃ വാഹനസമൂഹാഃ. സന്തഃ അപി യത്ര്യപി ഭവന്തി. തഥാപീത്യർത്ഥാദായാതി. സത്യപ്യേവമനന്തവാഹനിവഹേ ഇതി വാ പാഠഃ. തം പ്രസിദ്ധം. മനോരഥം മനോരഥ ഏവ രഥസ്തം 'സദ്വംശമുക്താമണിഃ' ഇത്യാദാവിവ ശ്ലിഷ്ടരൂപകം. തുവിശേഷേ. അ

നുഗ്രഹീൽ സ്വാരോഹണേന കൃതാൎത്ഥമകരോൽ, അനു പശ്ചാ ദഗ്രഹീൽ തസ്യപൃഷ്ഠമവാലംബതേതി വാ. യാത്രാരംഭ ഏവ മ നോരഥേന കുണ്ഡിനം പ്രാപേതി ഭാവഃ. മനോരഥസ്യൈവാനു ഗ്രഹേ ഹേതും വിശേഷണത്രയേണ സ്ഫുടയതി— യന്ത്രേത്യാദിനാ. യന്ത്രാദ്യപേക്ഷാം യന്താ സൂതഃ ആദിനാ അശ്വാദിഃ തത്സാഹാ യ്യം ഋതേ വിനാ. യന്തം ഗച്ഛന്തം. അനേനാധ്വനി തദ്ദോഷ വശാന്ന ഗതിവിളംബോ ഭവേദിതി ഭാവഃ. ത ത്സമ്പാദനേയത്നാ പി നേത്യാഹ— സ്വഗതമിതി. സ്വസ്മിന്നേവ വൎത്തമാനമിത്യ ൎത്ഥഃ. തഥാപി നാസ്യൌ സ്വതശ്ശീഘ്രഗാമീതി ചേദാഹ— അ ഗ്രഗമിതി. വാഹോത്തമാനപ്യതിക്രമ്യ ഝടിതി ഗന്തവ്യദേശ ഗാമിനമിത്യൎത്ഥഃ. അഗ്രഹമിത്യപി പാഠോ ദൃശ്യതേ. തൽപ ക്ഷേ ഗ്രഹഃ പ്രതിബന്ധഃ പ്രകൃതേ ശൈലനദ്യാദികൃതഃ സോഽസ്യ നാസ്തീത്യൎത്ഥഃ. അത്ര രൂപകം വ്യതിരേകഃ, സ്വീയതൽപാദനുഗ്രാ ഹ്യാണാം വാഹനോമനനുഗ്രഹോക്ത്യാ വിശേഷോക്തിഃ, തദനു ഗ്രഹസംബന്ധേപിതദസംബന്ധവൎണ്ണനാദതിശയോക്തിശ്ച.

സാ— ജരാസന്ധൻ തുടങ്ങിയ ബന്ധുക്കളോടുകൂടി വലുതാ യ ചതുരംഗസൈന്യത്താൽ ഭൂമിയെ പിടിപ്പിച്ചുകൊണ്ടുപോകു ന്ന ദൎപ്പംഭാവംകൊണ്ടു വിവേകംകെട്ട ശിശുപാലൻ കട്ടനവ ധി വാഹനങ്ങൾ ഉണ്ടെങ്കിലും പ്രസിദ്ധമായ മനോരഥമാകുന്ന തേരിൽതന്നെ കയറി. കാരണം, അതു യന്ത്രാദികളുടെ അപേ ക്ഷകൂടാതെ കാട്ടുന്നതും തന്നിൽതന്നെ ഇരിക്കുന്നതും കരിടന്നും തടവുകൂടാതെ മററുള്ളവയേക്കാൾ വളരെ വേഗത്തിൽ എത്തേ ണ്ട ദിക്കിൽ എത്തുന്നതുമാണല്ലോ. യാത്രാരംഭത്തിൽതന്നെ മ നോരഥംകൊണ്ടു ശിശുപാലൻ കുണ്ഡിനത്തിലെത്തി.

അഥ മനോരഥസ്വരൂപമവബോധയന്നതിദൂരമപ്യമ്പു ധൈൎയ്യവാധ്വാനം സ കുണ്ഡിനമാപേത്യാഹ—

പ. ദാരാമേളനലാളനാദിരമണീയാകൂതസോപാനതോ

ദരാത്രൂഢമനാ മനാഗപി വിദാമാസൈവ നാസ്യൌ ഗതിം

പാരാവാരമിവാരമാര ച നൃണാം വാരാമിവ ക്ഷ്മാജുഷാം
പൂരൈരാപരിപൂരിതം സ്തനിതഗംഭീരാരവം കുണ്ഡിനം. 27

വ്യാ—ദാരേതി. അസൌ ചൈദ്യഃ. ഗതിം പന്ഥാനം. കൎമ്മണി ക്തിൻ. മനാക് അല്പമപി. നൈവ വിദാമാസ ബുബോധ. 'ഉഷ വിദേ'ത്യാദിനാ ആമ് പ്രത്യയഃ. തത്ര ഹേതും വിശേഷണേനാഹ—ദാരേതി ദാരാണാം ജായായാഃ, 'ഭാൎയ്യാ ജായാഥ പുംഭൂമ്നിദാരാഃ' ഇത്യമരഃ. അനതീതേപിപരിണയേ ദാരത്വേന രുക്മിണ്യാസ്സ്വേന നിശ്ചിതത്വാദേവമുക്തിഃ. ആമേളനം സമാഗമഃ, ലാളനം കന്യാസമ്പ്രയോഗാധികരണേ വാത്സ്യായനപ്രദൎശിതം, തദാദീനാം രമണീയാനി പ്രീതികരാണി ആകൂതാനി മനോരഥാഃ താന്യേവ സോപാനാനി തൈഃ. തൃതീയാൎത്ഥേ തസിഃ. ദൂരം അത്യന്തം ആരൂഢം മനോ യസ്യ താദൃശഃ. ആരോഹണഞ്ചോൎദ്ധ്വാൽ പരമാനന്ദപ്രാസാദസ്യേതി ലഭ്യതേ. അരം ദ്രുതം. കുണ്ഡിനം, ആര പ്രാപ ച. കുണ്ഡിനസ്യ താദാത്വികീമവസ്ഥാന്ദൎശയതി—പാരാവാരമിവേതി. സമുദ്രസദൃശമിത്യൎത്ഥഃ. സാധാരണധൎമ്മാവാഹ—നൃണാമിത്യാദിനാ. ക്ഷ്മാജുഷാം ഭൂമിഗതാനാം വാരാം സലിലാനാം ഇവ ക്ഷ്മാജുഷാം നൃണാം പൂരൈഃ പ്രവാഹൈഃ ആപരിപൂരിതം ആഭീക്ഷ്ണ്യേന പരിതഃ വ്യാപ്തം, അത ഏവ സ്തനിതവൽ മേഘനിൎഘോഷവൽ ഗംഭീര ആരവശ്ശബ്ദോ യത്ര താദൃശഞ്ച. ക്ഷ്മാജുഷാന്നൃണാമിത്യാഭ്യാം ഭൂസ്ഥിതിന്നരത്വമിത്യുഭയമേവാഗമനേ നിമിത്തമിതി സൂച്യതേ. പൂരശബ്ദേനാഗമനസ്യ നൈരന്തൎയ്യഞ്ച. നൃവാരോഃ സ്പഷ്ടതയാ സാദൃശ്യപ്രതീതയേ തത്രാപിവശബ്ദപ്രയോഗഃ. ഉപമയാ നാനാദിഗന്തേഭ്യോ വിവിധജനാഗമനം, തേഷാമസംബാധസ്ഥിതിദായീ കുണ്ഡിനസ്യ വിസ്താരാതിശയഃ, കോലാഹലസ്യ സാതത്യഞ്ച വ്യജ്യതേ.

സാ—ഭാൎയ്യയുടെ സമാഗമം, ലാളനംതുടങ്ങിയ മനോരഥങ്ങളാകുന്ന ചവിട്ടുപടികളിൽക്കൂടി മനസ്സ് പരമാനന്ദമാകുന്ന മാളികയുടെ മുകളിൽ കയറിയിരിക്കനിമിത്തം ശിശുപാലൻ വഴി തീരെ അറിയാതെതന്നെ; ജലപ്രവാഹംപോലെ വന്നുചേരു

ന്ന ഭൂമിയൊട്ടാകെയുള്ള ജനങ്ങളെക്കൊണ്ടു നിറഞ്ഞ്, ഇടിമുഴക്കംപോലെ ഗംഭീരമായ ശബ്ദത്തോടുകൂടി സമുദ്രത്തോടു തുല്യമായ കുണ്ഡിനത്തിലെത്തി.

അഥ വിവാഹമഹോചിതാൻ പുരാലങ്കാരാദീൻ ദർശയൻ സ്വദേശലോകജനിതാഞ്ചേദിരാജചിത്തവൃത്തിം വർണ്ണയതി—

ഗ. അപി ച സമ്രാജചിഹ്നമിവ വജ്രാദിപരിബദ്ധമൂല്യായതധ്വജരേഖം, സ്വാന്തഃകരണമിവ കാന്താഭരണസമൃദ്ധം, പദ്മനാഭമിവ പദ്മാകരാംഭോജസൂര്യസ്പർശാപാദിതവിസ്ഫുലാനന്ദം, വിധുമണ്ഡലമിവ സുധാശീതളവിമലധാമാവലീകം, വീരശയനമിവാനേകതോരണനിഖാതനിരന്തരവിശിഖം, ഉദഗാശ്രുകാമമിവോച്ചൈശ്ചരൂപാത്തചിത്രതരവിതാനം, സരസിജോദരമിവ പരമധൂപബൃംഹിതം, ജംഭാരിനഗരമിവ രംഭാദിഭിരലംകൃതം, അംഗനാരത്നമിവ മഞ്ജുലാസ്യവിലാസമനോഹരം, പക്ഷിപാലയമിവ വിതതാനേകവിവിധഘോഷം, പൂർണ്ണിമാന്തമിവ പൂർണ്ണരാജമണ്ഡലം, സൽപുരവരം തദദ്ഭുതതരമഭിവീക്ഷ്യ തദ്ദേശ ചൈദ്യസ്യൈദ്ദശാപ്യുത്സവശാലിനീ ബഭൂവ. 28

വ്യാ—അപി ചേതി. അപി ചേത്യസ്യാർത്ഥഃ പൂർവ്വവൽ. അദ്ഭുതതരം അത്യന്തവിസ്മയാപാദകം. സത്പുരവരം ശോഭനനഗരീഷു ശ്രേഷ്ഠം. തത് കുണ്ഡിനം. അഭിവീക്ഷ്യ സമന്തതോ വിലോക്യ. അത്ര ല്യപസ്സമാനകർത്തൃകതാലാഭായ സ്ഥിതസ്യേതി പൂരണീയം. ഏതസ്യ ചേദിപസ്യ. ഏദ്ദശാ മനസോഽവസ്ഥാപി. തദ്ദേശാഃ കുണ്ഡിനസ്യാവസഥാഃ. ഉത്സവശാലിനീ അതിപ്രമോദവതീ, പക്ഷേ ഉത്സവശാലിനീ, ബഭൂവ. കുണ്ഡിനസ്യാദ്ഭുതതരത്വമുപപാദയതി—സമ്രാഡിത്യാദിനാ. സമ്രാജചിഹ്നമിവ ശോഭനഭൂപാലലക്ഷണമിവ. കഥം തത്സാദൃശ്യമിത്യാകാംക്ഷായാം സമാനധർമ്മമാഹ— വജ്രേതി. വജ്രാദിപരിബദ്ധൈഃ കുലിശാദ്യാകാരരേഖാവിശേഷൈഃ മൂല്യം ശ്രേഷ്ഠം, തഥാ ആയതാ ദീർഘാ ധ്വജരേഖാ ധ്വജാകാരരേഖാ യസ്മിംസ്താദൃശഞ്ച. വിശേഷണദ്വ

യകർമ്മധാരയഃ. വജ്രാദിരേഖാണാം രാജചിഹ്നത്വം സാമുദ്രികോക്തം. പ്രകൃതേ, വജ്രാദീനാം മണിവിശേഷാണാം യഃ പരിബന്ധഃ പരിതോബന്ധനം, അന്തരാന്തരാ ഘടിതരത്നവലയാനീതി യാവൽ, തേന മുഖ്യാ ആയതാശ്ച ധ്വജരേഖാ ഉൽകൃഷ്ടകേതുവ്രാതോ യസ്മിംസ്താദൃശം. സ്വാന്തഃകരണമിവ ചേദിരാജമാനസമിവ. കാന്തായാഃ കർത്ര്യാ വരണേന സമുദ്ധതം ദൃപ്തം. പ്രകൃതേ കാന്തൈഃ മനോഹരൈരാവരണൈഃ പ്രാകാരൈഃ സമുദ്ധതം ഉൽകൃഷ്ടം. പത്മനാഭമിവ ശ്രീനാരായണമിവ. പത്മായാ ഇന്ദിരായാഃ കരാംഭോജജന്യൽ സുസ്പർശനം സുഖകരസ്പർശഃ ഭാവേല്യട്, തേന ആപാദിതോ, ജനിതഃ നിസ്തുലോഽപരിമിതഃ ആനന്ദോ യസ്യ തഥാവിധം. പുരപക്ഷേ പത്മാകരാണാം നളിനീനാം യാന്യംഭോജാനി പത്മാനി തേഷാം സുസ്പർശനേന തൽസംബന്ധിനാ ശോഭനേന വായുനാ ആപാദിതോ നിസ്തുല ആനന്ദോ യസ്മിംസ്താദൃശം. അത്ര പദ്മേഷു സിദ്ധസ്യാപി പദ്മാകരസംബന്ധസ്യോക്ത്യാ തേഷാമമ്ലാനതാസൌഗന്ധ്യാദ്യതിശയോ വ്യജ്യതേ. വിധുമണ്ഡലമിവ ചന്ദ്രബിംബമിവ. സുധാ അമൃതമേവ ശീതളാ വിമലാ നിർമ്മലാ ച, ധാമ്നാം ത്വിഷാം ആവലീ സമൂഹോ യസ്യ തഥാവിധം. പ്രകൃതേ സുധയാ ലേപനദ്രവ്യവിശേഷേണ ശീതളാ, വിമലാ വിഗതപങ്കാ ച ധാമ്നാം നികേതനാനാം ആവലീ യത്ര താദൃശം.'സുധാലേപോഽമൃതം സ്നുഹീ' ഇതി 'ഗൃഹദേഹത്വിട് പ്രഭാവാ ധാമാനി'ഇതി ചാമരഃ. വീരശയനമിവ അരാതിനാ സമം ചിരതരം സമരമാരചയ്യ ദൈവാൽ ബലേന വാ തേന പരാജിതസ്യ സ്വഗാത്രാണാമനീശസ്യ വീരസ്യ യദ്രണാങ്കണ ഏവ ശയനം തദ്വൽ. പ്രസിദ്ധഞ്ചൈദമഖിലപ്രത്യർത്ഥിഭീഷ്മസ്യ ഭീഷ്മസ്യ. യദ്വാ വീരശയനം രണഭൂമിഃ 'സവീരശയനേ ശിശ്യേ' ഇതി ശ്രീമദ്രാമായണേ. അനേകതഃ പ്രായശസ്സർവ്വാംഗേഷു, ബഹുപ്രദേശേഷ്വിതിവാ അനേകൈരിതി തൃതീയാന്താദ്വാതസിഃ രണേ യുദ്ധേ നിഖാതാഃ ആപുംഖമജ്ജിതാഃ, നിരന്തരാഃ വ്യവധാനരഹിതാഃ വിശിഖാശ്ശരാ യസ്മിംസ്താദൃശം. പുരപക്ഷേ അനേകാ ബഹ്വ്യഃ തോരണനിഖാ

തനിരന്തരവിശിഖാ യസ്മിംസ്താദൃശം. തോരണാനി ബഹിർദ്വാ
രാണി, നിഖാതാനി പരിഘാഃ; 'തൌ പേതതുസ്സാലനിഖാത
മദ്ധ്യേ' ഇതി രാമായണേ; നിരന്തരവിശിഖാഃ ജനാദിപൂർണ്ണാ ര
ഥ്യാഃ. ത്രയാണാം ദ്വന്ദ്വഃ. ഉദ്ഗാതുകാമമിവ ഗാനോദ്യുക്തം പൂ
രുഷമിവ. ഉച്ചൈഃ താരം യഥാ തഥാ ഉപാത്താഃ സ്വീകൃതാഃ,
ചിത്രതരാ അത്യദ്ഭുതാഃ, വിവിധാഃ, താനാഃ രാഗാധാരഭൂതാ
അംശസ്വരാ ഗാന്ധർവ്വശാസ്ത്രപ്രതിപാദിതാഃ യേന താദൃശം. 'താ
നസ്ത്വംശസ്വരോ മതഃ' ഇത്യഭിനവഗുപ്താചാര്യാഃ പ്രകൃതേ, ഉ
ച്ചൈരുന്നതം യഥാ തഥാ ഉപാത്തം രചിതം, ചിത്രതരം അ
തിശബളവർണ്ണം, വിതാനം പട്ടാദിഭിരുപരിനിർമ്മിതോഽലങ്കാര
വിശേഷഃ യസ്മിംസ്തഥാവിധം. 'അസ്ത്രീവിതാനമുല്ലോചഃ' ഇത്യ
മരഃ. സരസിജോദരമിവ പദ്മാന്തർഭാഗമിവ. പരേണ ശ്രേഷ്ഠേ
ന മധുനാ മകരന്ദേന ഉപബൃംഹിതം പരിപൂർണ്ണം. പുരപക്ഷേ,
പരമേണ ഉൽകൃഷ്ടേന ധൂപേന ഗുല്ഗുലുചന്ദനാദിസാധിതേ
ന ബൃംഹിതം വർദ്ധിതം, വ്യാപ്തമിതി യാവൽ. ജംഭാരിനഗരമിവ
അമരാവത്യാഖ്യമിന്ദ്രപുരമിവ. രംഭാദിഭിഃ രംഭാപ്രധാനാപ്സരോ
ഭിഃ, പ്രകൃതേ കദള്യാദിവൃക്ഷൈഃ, അലംകൃതം. അംഗനാരത്നമി
വ ഉത്തമനിതംബിനീമിവ. മഞ്ജുലാ മനോജ്ഞാ യേ ആസ്യസ്യ
വദനസ്യ വിലാസാഃ മദനാഭിവ്യഞ്ജകചേഷ്ടാവിശേഷാഃ തൈഃ
മനോഹരം. പുരപക്ഷേ, മഞ്ജവോ ഹൃദ്യാ യേ ലാസ്യവിലാസാഃ
നൃത്യക്രീഡാഃ തൈർമ്മനോഹരം ചിത്താവർജ്ജകം. പശുപാലയ
മിവ ഗോപാനാം വസതിമിവ. വിതതം വിസ്തൃതം യഥാ തഥാ
ആനദ്ധാസ്സമന്താന്നിർമ്മിതാഃ വിവിധാഃ ഘോഷാഃ ആഭീരപ
ല്ല്യോ യസ്മിംസ്താദൃശം. പ്രകൃതേ, വിശിഷ്ടം തതം വീണാദി, ആ
നദ്ധം മുരജാദി, 'തതം വീണാദികം വാദ്യമാനദ്ധമ്മുരജാദികം'
ഇത്യമരഃ. തദ്രൂപ ഏവ വിവിധോ ഘോഷോ വാദ്യം, വിസ്തൃതഃ
തതാനദ്ധാനാം വിവിധോ ഘോഷഃ ശബ്ദോ വാ, യത്ര തഥാ
വിധം. പൂർണ്ണിമാന്തമിവ പൌർണ്ണമാസ്യാ അവസാനമിവ. പൂ
ർണ്ണം രാജ്ഞഃ ചന്ദ്രസ്യ മണ്ഡലം ബിംബം, പ്രകൃതേ രാജ്ഞാം നൃ
പാണാം മണ്ഡലം വ്രാതോ യസ്മിംസ്താദൃശം. പൂർണ്ണിമാന്ത ഏവ

ചന്ദ്രസ്യ സകലകലാപരിപൂൎത്തിരിതി ജ്യോതിശ്ശാസ്ത്രപ്രസിദ്ധം. അത്രോപമാ ശ്ലേഷശ്ചാലങ്കാരൌ. തയോസ്സങ്കരഃ. ഇത്ഥമേവ ശ്ലേഷമൂലാമുപമാമാശ്രിത്യ പൂൎവ്വം ബാണാദയോപി കവയോ നഗരാദികമവൎണ്ണയന്നിതി തദ്ഗ്രന്ഥപരിശീലിനാമതിരോഹിതം. വൎണ്ണനഞ്ചൈവം ശ്രോതൄണാമ്മനസി കമപി വിസ്മയമാപാദയിതുമിതി ബോദ്ധ്യം.

സാ — അത്രതന്നേയല്ല, വജ്രാദിരേഖകളേക്കൊണ്ട് ഉത്തമവും നീണ്ട ധ്വജരേഖയോടു ചേൎന്നതുമായ നല്ല രാജലക്ഷണം പോലെ വജ്രം മുതലായ രത്നങ്ങൾ പതിച്ച വളകളെക്കൊണ്ട് ഇടക്കിടെ കെട്ടിയിരിക്കയാൽ ഭംഗികൂടിയ ഉയൎന്ന കൊടിമരങ്ങളോടുകൂടിയതും, കാന്തതന്നെ വരിച്ചിരിക്കുന്നു എന്നു വിചാരിച്ചു ഗൎവ്വിഷ്ഠമായ ശിശുപാലന്റെ അന്തഃകരണംപോലെ മനോഹരങ്ങളായ മതിലുകളെക്കൊണ്ടു വിശേഷപ്പെട്ടതും, ലക്ഷ്മീഭഗവതിയുടെ കൈത്താരുകൊണ്ടുള്ള സ്പൎശത്താൽ അളവറ്റ ആനന്ദമുൾക്കൊണ്ട പത്മനാഭനെപ്പോലെ പൊയ്കകളിൽ നില്ക്കുന്ന താമരപ്പൂക്കളിൽ തട്ടിവരുന്ന മന്ദമാരുതനെക്കൊണ്ട് ഏറ്റവും സുഖത്തെ കൊടുക്കുന്നതും, സുധാമയങ്ങളായ തണുത്ത നിൎമ്മലരശ്മികളെ പൊഴിക്കുന്ന ചന്ദ്രബിംബംപോലെ കുമ്മായംതേച്ച ശീതളവും വിമലവും ആയ സൌധനിരയോടുകൂടിയതും; യുദ്ധത്തിൽ സൎവ്വാംഗം കടവരെ ശരംതറച്ചു കേറിക്കൊണ്ടുള്ള വീരശയനംപോലെ അനേകം തോരണങ്ങൾ, കിടങ്ങുകൾ, ജനത്തിരക്കുള്ള പെരുവഴികൾ എന്നിവയോടു കൂടിയതും, അത്യത്ഭുതങ്ങളും വിവിധങ്ങളുമായ അംശസ്വരങ്ങളെ ഉച്ചത്തിൽ പാടുന്ന ഗാനോദ്യുക്തനെപ്പോലെ പൊക്കത്തിൽ കെട്ടിയിട്ടുള്ള പല നിറത്തോടുകൂടിയ മേൽക്കട്ടികളോടുകൂടിയതും, നല്ല തേൻനിറഞ്ഞ താമരപ്പൂവിന്റെ അന്തൎഭാഗംപോലെ ഉൽകൃഷ്ടമായ ധൂപംകൊണ്ടു വ്യാപിച്ചതും, രംഭ തുടങ്ങിയ അപ്സരസ്ത്രീകളെക്കൊണ്ടു മേന്മകൂടിയ അമരാവതിപോലെ വാഴകളേക്കൊണ്ട് അലങ്കരിക്കപ്പെട്ടതും, ഭംഗിയേറിയ മുഖത്തെ വിലാസങ്ങളെക്കൊണ്ടു മനംകവരുന്ന പെൺമണിയെപ്പോലെ ഹൃദ്യങ്ങളായ

നൃത്തങ്ങളെക്കൊണ്ടു മനസ്സിനെ ഹരിക്കുന്നതും, വിസ്താരത്തിൽ നിൎമ്മിച്ചിട്ടുള്ളപലതരംതൊഴുത്തുകളോടുകൂടിയ ഇടയഭവനംപോലെ വീണ മുതലായ തതങ്ങളുടേയും മിഴാവു തുടങ്ങിയ ആനദ്ധങ്ങളുടേയുംപലതരംശബ്ദത്തോടുകൂടിയതും,തികഞ്ഞ ചന്ദ്രമണ്ഡലത്തോടുകൂടിയ പൌൎണ്ണമാസിയുടെ അവസാനംപോലെ നിഖിലഗുണസമ്പൂൎണ്ണന്മാരായ രാജാക്കന്മാരോടുകൂടിയതും, വിശേഷപ്പെട്ട നഗരങ്ങളിൽ വെച്ചു മുന്നണിയിൽ നില്ക്കുന്നതും, കാണികൾക്കു് അത്യത്ഭുതത്തെ കൊടുക്കുന്നതുമായ കുണ്ഡിനത്തെക്കണ്ടു് ശിശുപാലൻെറ മനസ്ഥിതി ഉത്സവം കൊണ്ടാടുന്ന ആ നഗരത്തിൻെറ സ്ഥിതിപോലെ വളരെ പ്രമോദത്തോടുകൂടിയതായിത്തീൎന്നു.

അഥ തദാനീം രുക്മിണ്യാഃ പ്രവൃത്തിമാഹ—

വ. സ്വസ്രേ ശ്വശ്രേയസം സ്യാദിതിമഹിതമഹേ
തത്രനിൎവ്വൎത്ത്യമാനേ
ശ്രുത്വാഽയാന്തം സ്വമിത്രം തദനുഗുണതയാ
കല്പിതേ മൂൽചരിതഃ
സദ്യഃ പ്രത്യേത്യരുക്മീ സ്വയമമിതഭട—
സ്ത്രീശിവാരാവഭേദോ—
ന്മിശ്രം വ്യശ്രാമയത്തം ഭവന ഉപവനേ
ബാഹ്യ ഏവാത്രയോഗ്യേ. 29

വ്യാ—സ്വസ്ര ഇതി. സ്വസ്രേ ഭഗിന്യൈ. ‘ചതുൎത്ഥീചാശിഷി’ ഇത്യനേന ചതുൎത്ഥീ. ശ്വശ്രേയസം ഭദ്രം. ‘ശ്വശ്രേയസം ശിവം ഭദ്രം’ ഇത്യമരഃ. സ്യാൽ ഭൂയാൽ ഇതി ഇതിപ്രാൎത്ഥനയാ. തത്രപ്രസിദ്ധേ. മഹിതമഹേ നാനാജനാദൃതേ ഉത്സവേ. നിൎവ്വൎത്ത്യമാനേ സമ്പാദ്യമാനേ സതി. അനേന വിവാഹദിനാൽ പൂൎവ്വമേവോത്സവാരംഭ ഉക്തഃ, രുക്മീ, സ്വമിത്രം സ്വീയം സുഹൃദം ശിശുപാലം. ആയാന്തം നത്വായാത,മിതി തദാഗമപ്രതിപാലനം ദ്യോത്യതേ. ഏതദുപപാദകമസാധാരണസ്നേഹബഹുമാനാദികം സൂചയിതുമേവ സ്വേതി വിശേഷണം മിത്രേ ഉ

ചാത്തം. ശ്രുത്വാ തജ്ഞാനായാജ്ഞപ്തനാം ഭടാനാം മുഖാൽ കർണ്ണ്യ. മുദാ പ്രീത്യാ പരിതഃ വ്യാപ്തസ്സൻ. സദ്യഃ ശ്രവണാൽ വ്യവഹിതോത്തരമേവ. സ്വയം തത്ര സചിവാദിമുഖേന അനേനാദരാതിശയ ഉക്തഃ. അമിതാനാമനന്താനാം ഭടാനാം സ്ത്രീണാഞ്ച യേ ശിവാ മംഗളാ ആരാവഭേദാഃ ശബ്ദവിശേഷാഃ തൈരുന്മിശ്രം സഹിതം യഥാ തഥാ. പ്രത്യേത്യപ്രത്യുദ്ഗമ്യ. വരാഗമനകാലേ മാംഗളികഃ ഭടൈഃ ‘ആറപ്പുവൈ’ ഇത്യുച്ചൈർഘോഷഃ, സ്ത്രീഭിരുലൂലുധ്വനിശ്ച കേരളേഷു ക്രിയതേ. തദനുസാരേയമുക്തിഃ. ശിവാശബ്ദസ്യ ഗോമായുപര്യായത്വാൽ ഭടസ്ത്രീശിവാപദാനാം ചന്ദ്രാശ്രയണേന ഗോമായുരുതമപി ഭാവ്യമംഗളസൂചകന്തദാനീമാസീദിതി ച കവിരത്രബോധയതീതി ജ്ഞേയം. അത്ര കുണ്ഡിനേ. യോഗ്യേ ഉചിതേ പ്രച്ഛായസുജലാദിസമ്പത്ത്യാ സുഖാവഹ ഇതി യാവൽ. ബാഹ്യേ പുരാൽ ബഹിഃസ്ഥിതേ. ഉപവനേ ഉദ്യാനേ ഏവ ന തു രാജധാന്യാമിത്യർത്ഥഃ. സുമുഹൂർത്ത ഏവ വരസ്യ കന്യാപുരപ്രവേശ ഇത്യാചാരഃ. തദനുഗുണതയാ രാജ്ഞശ്ശിശുപാലസ്യാനുരൂപ്യേണ. വിശേഷണേ തൃതീയം. തസ്യാനുരൂപം യഥാ സ്യാത്തഥേത്യർത്ഥഃ. കല്പിതേ നിർമ്മിതേ ഭവനേ തം സ്വമിത്രം. വ്യശ്രാമയൽ മാർഗ്ഗശ്രമാപനയനായ സുഖം ന്യവാസയൽ അത്ര രുക്മിശ്ചേദിപാവുഭാവപി യദ്യപി പ്രതിനായകത്വേന വിവക്ഷിതൌ ചാപല്യദർപ്പാത്മശ്ലാഘാദിധീരോദ്ധതലക്ഷണലക്ഷിതൌ ച തഥാപി രുക്മിണ ഏവാത്ര പ്രാധാന്യമഭിപ്രേതം. അത ഏവ രുക്മിണീസന്ദേശേ ‘ഭ്രാതൃപ്രയുക്തശിശുപാലഖലഃ കിലാസ്തേ’ ഇതിവക്ഷ്യതേ. അതഏവ ച കോപനത്വാദീനി ധീരോദ്ധതലക്ഷണാന്തരാണി, ഭഗവതാ സഹ സമരഞ്ച തസ്യൈവ വർണ്ണയിഷ്യതി കവിരിതി നിപുണന്നിരൂപണീയം.

സാ—സോദരിക്കു നല്ലതുവരണം എന്നു വിചാരിച്ച് രുക്മി കുണ്ഡിനത്തിൽ മഹോത്സവം നടത്തി വരുമ്പോൾ തന്റെ മിത്രമായ ശിശുപാലൻ വരുന്നതായി കേട്ടു. ഏറ്റവും സന്തോഷത്തോടെ അസംഖ്യം ഭടന്മാരുടെ മംഗളമായ ആർപ്പുവിളി,

സ്ത്രീകളുടെ വാദ്യഘോഷ ഇതുകളോടുകൂടി താൻതന്നെ വേഗത്തിൽ ചെന്ന് എതിരേററ് അദ്ദേഹത്തിന്നു യോജിച്ചവിധം നിർമ്മിച്ചതും സകല സുഖസൌകര്യങ്ങൾ തികഞ്ഞതും ആയ ബാഹ്യോദ്യാനത്തിലുള്ള ഭവനത്തിൽ കൊണ്ടുവന്ന് വിശ്രമിപ്പിച്ചു.

ഇത്ഥമനതിസംക്ഷേപേണ രുക്മിണ്യുദ്യോഗം, നഗരാലങ്കരണം തത്ര നാനാദിഗന്തവാസ്തവ്യാനാം രാജാദീനാം വിശേഷതശ്ശിശുപാലസ്യാഗമനഞ്ചോപവർണ്ണ്യ പുനരപി നായികാവൃത്താന്തമേവാഹ —

പ. ദൃഷ്ട്വാമം സ്വജനോദ്യമം സദസി തൽ
സ്മൃത്വാ ച പിത്രോദിതം
പ്രപ്ലുത്യ പ്രമദാബ്ധിമധ്യഗതയാ
ഭൈഷ്മ്യാ മുഹുഃ ക്രീഡിതം
അദ്യൈവ ശ്രുതദസ്സഹോത്ഥദുഃഖസ-
ങ്കല്പജ്വലൽബാഡവേ
മഗ്നം തത്ര ച ബാഡവാന്തരകൃപാം
ലബ്ധ്വാ പുനർജ്ജീവിതം. 30

വ്യാ — ദൃഷ്ട്വേതി. ഭൈഷ്മ്യാ രുക്മിണ്യാ. പ്രപ്ലുത്യ സരഭസം പ്ലുതിം കൃത്വാ. പ്രമദഃ ആനന്ദഃ ഏവാബ്ധിഃ, അപരിമിതത്വം, സാധാരണധർമ്മഃ, തസ്യ യന്മധ്യം തത്ര ഗതയാ പ്രവിഷ്ടയാ, മുഹുഃ നൈകവാരം. ക്രീഡിതം ഭാവേ ക്തഃ. അചിരാദേവ ദേവകീസുതോ മേ പാണിം ഗ്രഹിഷ്യതീത്യാദിനിശ്ചിത്യ സാ വിവിധപ്രകാരമാനന്ദമനുഭൂദിത്യർത്ഥഃ. യഥാ ബാലികാസ്സോത്സാഹന്തീരാദുൽപ്ലവനാദികാഞ്ജലക്രീഡാങ്കുർവ്വത്യോ ന കാലാദികം ഗണയന്തി വിസ്മരന്തി ചാത്മാനം, തഥാ അസ്യാ അപ്യാസീദവസ്ഥേതി ക്രീഡിതമിത്യനേന ദ്യോത്യതേ. നനു കഥം സാ ഉക്തപ്രകാരേണ നിശ്ചികായേത്യത്രാഹ — ദൃഷ്ട്വേതി. ഇമം സഭേരീവിരാവവിവാഹമഹവിജ്ഞാപന,പുരമണ്ഡനാദിരൂപം. സ്വജനസ്യ രുക്മിപ്രമുഖസ്യ ഉദ്യമം ദൃഷ്ട്വാ അന്യവരണശങ്കാനുദയനിമിത്തമാഹ — സദസീതി. സദസീത്യനേനപ്രവൃത്തേർവ്വചനാനുസാരിതയാ വ്യക്തതാ വ്യഞ്ജിതാ. പിത്രാ ഉദിതം അഭിഹിതം തൽ

'യഃ കാളിംബ്ദേ'ത്യാദിവചനം പൂർവ്വമേവ പ്രിയസഖീമുഖാദാക ൎണ്ണിതം. സ്മൃതഞ്ച. അഥ തദാനീം ജാതമവസ്ഥാന്തരമാഹ— അന്ധേതി. അന്ധാ അഞ്ജസാ ഏവ. ശ്രുതം വത്സലാനാമപി നായികാഹൃദയാനഭിജ്ഞാനാം ചേടീനാം മുഖാദാകൎണ്ണിതം യൽ ദുസ്സഹം അത്യന്താപ്രിയം, രുക്മിണാ ചേദിപായ ദാതുന്നിൎണ്ണീതമിതി വചനാത്മകം തസ്മാദ്ധേതോ ജാതോ യോ ദൃഢസങ്കല്പഃ കിമത്ര കരിഷ്യാമി കാമേഗതിരിത്യാദ്യാകാരം തീവ്രചിന്താ, മരണോദ്യമോ വാ സ ഏവ ജ്വലൻ ബാഡവഃ ഔൎവ്വാഗ്നിസ്തത്ര. യദ്വാ ശ്രുതോ ദുഷ്ടസ്യ സഹോത്ഥസ്യ സഹോദരസ്യ ദൃഢസങ്കല്പഃ ശിശുപാലായ ദേയേതി നിശ്ചലാഭിപ്രായഃ സഏവ ജ്വലൻ ബാഡവസ്തസ്മിൻ. ദഗ്ധം അദഹ്യത. പൂൎവ്വവൽ ഭാവേ ക്തഃ. സന്താപാതിശയവശാന്നിശ്ചേതനാ ബഭൂവേത്യൎത്ഥഃ. ബാഡവസ്യാബ്ധിവൃത്തിത്വാൽ തത്ര ക്രീഡതാം കദാചിൽ തേന ദാഹസ്സംഭവീതി ബാഡവഗ്രഹണം. തസ്യാധികാരോരത്വാൽ ദാഹസ്യ ദുസ്സഹതാ ച വ്യജ്യതേ. അഥ പുനരചിരാൽ പ്രാപ്താമന്യാമവസ്ഥാമാഹ—തത്ര ചേതി. തത്രച തദവസ്ഥായാഞ്ച. ബാഡവാന്തരസ്യ അന്യസ്യ ബാഡവസ്യബ്രാഹ്മണസ്യേതി യാവൽ, 'അഗ്രജന്മഭൂദേവബാഡവാഃ' ഇത്യമരഃ. കൃപാം ലബ്ധ്വാ കൃപാലാഭേന. പുനഃ ദാഹാനന്തരം ജീവിതഞ്ച ഇദമേപി ഭാവകത്വാന്തം ബ്രാഹ്മണം സഹായമാസാദ്യ സാ സമാശ്വസ്താഭൂദിത്യൎത്ഥഃ. അത്ര കൃപായാ ജീവനസാധനത്വോക്ത്യാ അമൃതാഭേദപ്രതീത്യാ രൂപകധ്വനിഃ. ആപാതതസ്തൃതീയചതുൎത്ഥവാക്യാൎത്ഥയോൎവ്വിരോധപ്രതീത്യാ വിരോധാഭാസധ്വനിശ്ച, പ്രപ്ലുഷ്ടേത്യാദി ലോകോക്തിഃ, പ്രമദാബ്ധീതി സങ്കല്പജ്വലദ്ബാഡവേതി ച രൂപകം ക്രീഡിതമിത്യാദൌ വിഷയനിഗരണാദതിശയോക്തിശ്ച. അത്ര പൂൎവ്വാൎദ്ധ ഹൎഷഃ, ഉത്തരാൎദ്ധപ്രഥമവാക്യേ വിഷാദാദിഃ, ദ്വിതീയേ തച്ഛാന്തിശ്ച വ്യജ്യതേ. രൌദ്രഃ പ്രസ്തുതോ വിപ്രലംഭശ്ച.

സാ—രുക്മിണിയാകട്ടെ സ്വജനങ്ങളുടെ ഈ ഉദ്യമത്തെക്കണ്ടും സദസ്സിൽ അച്ഛൻ പറഞ്ഞതിനെ സ്മരിച്ചും ആനന്ദാബ്ധിയിൽ കിടന്നു വളരെ ക്രീഡിച്ചു. ഉടനെത്തന്നെ ദുഷ്ടനായ

സഹോദരൻെറ ദൃഢസങ്കല്പത്തെക്കേട്ട് ദുഃഖാഗ്നിയിൽ ദഹി ച്ചു. ഈ ഘട്ടത്തിൽ ഒരു ബ്രാഹ്മണൻെറ കൃപ ലഭിക്കുകയാൽ പിന്നെയും ജീവിക്കുവാനിടയായി.

തഥാഹി—

വ്യാ—തഥാഹീതി. ബാന്ധവാന്തരകൃപാലാഭപ്രകാരമുപ പാദയതീത്യൎത്ഥഃ.

സാ—എങ്ങിനെ എന്നാൽ.

പ. ആപ്തന്തത്ര തദാ പുരൈവ തമതി-
 വാപ്തം ദ്വിജം സാ മിഥഃ
സ്വാൎത്ഥം പ്രാൎത്ഥയതീ ച പാൎത്ഥ സുഹൃദേ
 പ്രാസ്ഥാപയൽ പ്രാജ്ഞകം
ഹാൎദ്ദേനാദ്യ ശപേ ജനാൎദ്ദനമഹം
 പ്രാഗേവ യാത്രാവിധേ-
ൎന്നേഷ്യാമ്യത്ര ഹി മാം സ്മ ശോചി ഇതി തേ-
 നോക്തം ഗതഞ്ച ദ്രുതം. 32

വ്യാ—ആപ്തമിതി. സാ രുക്മിണീ. തദാ യദാ ഭ്രാതൃഹവാ ൎത്താശ്രവണേന പൎയ്യാകുലാഭവത്തദാ. തത്ര കുണ്ഡിനേ. ആ പ്തം പ്രാപ്തം രുക്മിണീഗൃഹേ ആഗതമിതിവാ പ്രിയസഖ്യാ രുക് മിണീവചനാദനേനിഷ്യ സമീപന്നീതമിതി യാവൽ. ദ്വിജം വി പ്രം. സ്വാൎത്ഥം സ്വകാൎയ്യം മുകുന്ദായ സന്ദേശഹരണരൂപം. മി ഥഃരഹസിപ്രാൎത്ഥയതീ സകരുണംയാചമാനാസതീ. ഉപയാച് ഞാൎത്ഥകസ്യാൎത്ഥധാതൊരാത്മനേപദിത്വനിയമാൽ ശതൃപ്രത്യ യോത്ര ചിന്ത്യഃ. ശതൃപ്രത്യയേപി നമോഽഭാവശ്ച. അത്ര വ്യാ പാരാംശപരിത്യാഗേന ഫലമാത്രാൎത്ഥകോഽയമൎത്ഥധാതുഃ തസ്മാ ദ്ധേതുമണ്ണിചി കൃതേ ണിജന്തസ്യ തസ്യ യാച്ഞാൎത്ഥകത്വം പരസ്മൈപദിത്വഞ്ച സംഭവതീതി ശതൃപ്രത്യയോപപത്തിരി തി കേചിത്സമാദധതേ. ഉപപത്ത്യന്തരാണി ശാബ്ദികാനുഗ്രഹാദ വഗന്തവ്യാനി. വയന്തു 'പ്രാൎത്ഥയന്തി ശയനോത്ഥിതം പ്രിയാ ഇതി മഹാകവിപ്രയോഗമേവ സ്മാരയാമഃ. നമോഽഭാവശ്ചാഗമ ശാസ്ത്രാനിത്യത്വകൃതോ വേദിതവ്യഃ. 'പ്രാൎത്ഥയതേ സ്മ' 'പ്രാൎത്ഥ

യതാഹ്''ഇതിവാപാഠേ തു ന പൂൎവ്വോക്തോ ദോഷഃ. നനുകഥ
മേനാമേവ സാ പ്രാൎത്ഥയതേതി ശങ്കാം വിശേഷണദ്വയേനാപനു
ദതി—പുരേത്യാദിനാ പുരൈവ പൂൎവ്വമേവ. അതീവ അത്യന്തം.
ആപ്തം വിശ്വാസപാത്രം. പ്രാജ്ഞകം പണ്ഡിതം. സ്വാൎത്ഥേകപ്ര
ത്യയഃ. ആഭ്യാം ദ്വിജസ്യ സന്ദേശഹരണാൎഹത്വമുക്തം. പാൎത്ഥ
സുഹൃദേ. വീരാഗ്രണീൎവ്വിജയോപി യമേവ സുഹൃദമാസാദ്യ കൃതാ
ൎത്ഥമാത്മാനമമന്യത തസ്മൈ ശ്രീകൃഷ്ണായ. തമിതി പ്രാസ്ഥാ
പയദിത്യനേന സംബധ്യതേ. തം പ്രാസ്ഥാപയച്ച അദ്യൈവ
ഗമ്യതാം ഭവതാ മൽപ്രാണദാനായേത്യാദിവചനൈശ്ശീഘ്രഗ
മനായ ദ്വിജം പ്രേരയാമാസ ച. കന്യായാ ദൂതമുഖേന സന്ദേ
ശപ്രേഷണം പ്രയോജ്യോപാവൎത്തനവിധിഷ്വന്യതമഃ കല്പ ഇ
തിവാത്സ്യായനീയാദൌ സ്പഷ്ടം. തേന ദ്വിജേന. ഇതി ഏവം
പ്രകാരം ഉക്തഞ്ച. ചകാരസ്യാത്രാപി സംബന്ധഃ. ഉക്തിപ്രകാര
മാഹ—ഹാൎദ്ദേനേതി. മാ സ്മ ശോചീഃ ത്വം ഖേദമ്മാ കുരു. 'സ്മോ
ത്തരേ ലങ് ച' ഇതി ശോച ഇതി ലങി മദ്ധ്യമൈകവചനം.
മാങ്യോഗാദഡാഗമാഭാവശ്ച. കുതോ ന ശോചേയമിത്യത്രാഹ—
ജനാൎദ്ദനമിതി. അഹം, പശ്യതു മേ ഭവതി സാമൎത്ഥ്യമിതി ഗൂഢാ
ഭിമാനമഹംശബ്ദോപാദാനം ദ്യോതയതി. ജനാൎദ്ദനം ജനൈഃ
സ്വാഭീഷ്ടാനി യാച്യമാനം ശ്രീകൃഷ്ണം. അനേന ഭഗവതോ ഭ
ക്താഭീഷ്ടസാധനപ്രവണതാദ്യോതനദ്വാരാ വസ്തുതോ നിത്ര
ച്യമാണോ തദാനയനേ മമ ന മഹാനായാസ ഇതി സൂചയതി.
യാച്ഞാൎത്ഥകത്വവദൎദ്ദധാതോഃ വധാൎത്ഥകത്വസ്യാപി
സത്വാത്തവാപ്യയം സന്താപകാരീതി യുക്തം കൃഷ്ണസ്യ ജനാൎദ്ദ
നനാമേത്യഭിപ്രായോപി വ്യജ്യതേ. തസ്യാത്രാഗമനേ ചൈദ്യാ
ദി പ്രതിബന്ധകചിന്തായാ അപി നാവകാശ ഇത്യപ്യനേനൈ
വ സൂച്യതേ. അത്ര കുണ്ഡിനേ. നേഷ്യാമി പ്രാപയിഷ്യാമി.
ഹിരേവാൎത്ഥഃ. ത്വത്സന്ദേശം തന്നികടേ നിവേദയിഷ്യാമീത്യേ
വ ന, കിന്തു വചനഭംഗ്യാ തം വശീകൃത്യ ത്വത്സമീപന്നേഷ്യാ
മ്യേവേത്യൎത്ഥഃ. അധ്വനോഽതിദൂരത്വാന്നയനാസംഭാവ്യതാ ശ
ങ്കാ നിരാസായ ഹി ശബ്ദഃ. സത്യം ഭവാനത്ര നേഷ്യതി, പരന്തു

പ്രകാരം സഞ്ചരന്തോ യേ വീരാഃ തേഷാം ഉൽകരാസ്സമൂഹാഃ തേഷാം കരാഗ്രേ പാണൌ വൽഗുതരം അതിമനോഹരം യഥാ തഥാ വൽഗ്യമാനാശ്ചാല്യമാനാഃ സൽഫലകാഃ വിശിഷ്ടചർമ്മാണിതൈസ്സമുൽപാദിതഃ കൃതഃ അൽഭുതോ വിസ്മയാവഹോ ബുദ്ബുദാനാം പ്രസര ആവിർഭാവോ യത്ര താദൃശഃ. ഇതസ്തതഃ പ്രസൃമരാ ഗച്ഛന്തോ രഥവ്രാതാ ഏവ പോതസംഘാതാഃ നൌസഞ്ചയാ യസ്മിംസ്തഥാവിധഃ. മഹിതതരാ അതിശ്രേഷ്ഠാഃ തരോവാഹാ വേഗവത്യശ്ച യാ വാഹിന്യഃ സേനാഃ ഏവ വാഹിന്യോ നദ്യഃ, 'ധ്വജിനീ വാഹിനീ സേനാ' ഇതി 'സ്രവന്ത്യാമപി വാഹിനീ' ഇതി ചാമരഃ. താസാം യേ നിവഹാസ്തേഷാം അവഗാഹേന സമാഗമേന യോ മഹാരവഃ ഗംഭീരഘോഷഃ തേന സമാഹതാ വ്യാപ്താഃ, ആഹനനേന വ്യാപ്തില്ലക്ഷ്യതേ, വിഹായോവിതാനാഃ ആകാശവിസ്താരാഃ യസ്മിംസ്താദൃശഃ. വിഗ്രഹവാക്യാന്തേ യസ്മിന്നിത്യവഗാഹേഽനേനേതി ബോധ്യം. ഹരമുഖ്യൈഃ രുദ്രപ്രഭൃതിഭിഃ ശേഖരിതോ വന്ദിതഃ, വിധുപക്ഷേ ശിരസി ധൃതഃ, പരചിൽ പരിപൂർണ്ണം ജ്ഞാനം സൈവ സുധാ തസ്യാ നിധിരാധാരഃ, അത്യാനന്ദകരത്വം ചിൽസുധയോസ്സാധാരണോ ധർമ്മഃ, താദൃശോ മുരജിൽ ശ്രീകൃഷ്ണ ഏവ വിധുഃ ചന്ദ്രഃ തസ്യോദയേന അഭിവൃദ്ധ്യാ, പക്ഷേ, ആവിർഭാവേണ, പരിവർദ്ധമാനാ, നിജാ സ്വീയാ സമൃദ്ധിഃ സമ്പൽ, പക്ഷേ ജലപുഷ്ടിഃ യസ്യ താദൃശഃ. ഉമാവിനായകാദീനാമപി തത്തൽസ്തോത്രേഷു ചന്ദ്രമൌലിത്വമുക്തമിതി വിധാവപി ഹരമുഖ്യശേഖരിതത്വസംഗമനം ബോധ്യം. പ്രലംബശാസനസ്യ ബലഭദ്രസ്യ പ്രചണ്ഡം ഉഗ്രം ശാസനമേവ പ്രവാതോ വാത്യാ തേന വിഘൂർണ്ണിതഃ അതിതരാഞ്ചാലിതഃ. അത്രാംവിസർഗ്ഗപാഠോപി ദൃശ്യതേ. തത്രാപി നാർത്ഥഭേദഃ. കഥമർണ്ണവസ്യവേലാപ്രതിബദ്ധസ്യ നിർഗ്ഗമസംഭവ ഇത്യത്രാഹ—സമുത്തട ഇതി. വേലാമതിക്രാന്ത ഇത്യർത്ഥഃ. വേലാതിക്രമണേ പ്രയോജനമുൽപ്രേക്ഷതേ—പുനരിതി. അർണ്ണവഃ പൂർവ്വം മഥനസമയേ സ്വസുതാം പദ്മാലയാമർപ്പിതവാനിതി പുനരപീത്യുക്തിഃ. നിഖിലലോകനാഥ ഇതി സമർപ്പണഹേതു

സൂചകം. അൎപ്പയിതും ദാതും. സമുദ്യതഃ സോദ്യോഗ ഇവ. വേലാമുല്ലംഘ്യ ഗമനം സ്വതഃസമൎപ്പണേച്ഛയേവേതി യാവൽ. ഉൽപ്രേക്ഷയാ സേനായാ ഹൎഷൌത്സുക്യാദയോ ഗമ്യന്തേ. നിൎഗ്ഗമനക്രിയാം വിശിനഷ്ടി—നിൎജ്ജിതേതി. നിൎജ്ജിതം ഘനാഘനാനാം വൎഷുകമേഘാനാം സ്വനിതം യേന താദൃശം ഗൎജ്ജിതം മഹാസ്വനോ യത്ര താദൃശം യഥാ സ്യാത്തഥേത്യൎത്ഥഃ. മഹിതതരത്വാദിവിശേഷണേനാസ്യ പൌനരുക്ത്യന്നശങ്ക്യം തത്രാനേകസേനാംഗസമാഗമജനിതമഹാരവസ്യ, അത്ര ച യാത്രാകാലികഘോഷസ്യ വൎണ്ണിതത്വാൽ. അത്രാൎണ്ണവാഭേദരൂപണേന സേനായാ ആനന്ത്യമനിവാൎയ്യത്വഞ്ച വ്യജ്യതേ. പ്രാധാന്യേന രൂപകം, ഉൽപ്രേക്ഷാ ചാലങ്കാരഃ. തുരംഗാദീനാം തരംഗാദി സംധാരണധൎമ്മാഃ സ്പഷ്ടപ്രായാ ഇതി നാത്രോച്യന്തേ.

സാ—ഇടവിടാതെയുള്ള ഗതാഗതങ്ങളെക്കൊണ്ടു മാൎഗ്ഗങ്ങളെ ദുഷ്പ്രവേശങ്ങളാക്കിത്തീക്കുന്ന അതിവേഗശാലികളും ഉയരം കൂടിയവയും ആയ കുതിരകൾ, എപ്പോഴും മദമൊലിക്കുന്നവയും അതുനിമിത്തം ഏറാവും മന്ദമായും ഭംഗികലൎന്നും നടക്കുന്ന ആനത്തലവന്മാർ, ക്രൂരങ്ങളായ ശത്രുഗജങ്ങളുടെ തടിച്ചു നീണ്ട തുമ്പിക്കൈകളെ ഖണ്ഡിക്കുവാനായി ഭയങ്കരമാം വണ്ണം ഇളകിക്കൊണ്ടിരിക്കുന്ന വളഞ്ഞ വാളുകൾ, കവണകൾ, മൂൎച്ചയേറിയ ശരങ്ങൾ, വില്ലുകൾ, ചക്രങ്ങൾ, മുൾത്തടികൾ, മുസൃണ്ടികൾ, തോമരങ്ങൾ, കുന്തങ്ങൾ, പട്ടസങ്ങൾ, വേലുകൾ, ശൂലങ്ങൾ, ഇരിമ്പുലക്കകൾ മുതലായ ആയുധങ്ങൾ, ആകാശം മുട്ടുന്ന നല്ല വെളുത്ത വെങ്കററക്കുടകൾ, കൂട്ടംകൂട്ടമായി ചുവടുവെച്ചു നടക്കുന്ന ഗൎവ്വിഷ്ഠന്മാരായ പോരാളികളുടെ കരങ്ങളിൽ ഭംഗിയിൽ ചുററുന്ന ഒന്നാന്തരം പരിചകൾ, അങ്ങോട്ടുമിങ്ങോട്ടും ഓടിക്കൊണ്ടിരിക്കുന്ന തേർക്കൂട്ടങ്ങൾ എന്നിവയോടുകൂടിയതും, വേഗത്തിൽ പായുന്ന ഊക്കേറിയ സൈന്യനിരകൾ വന്നുചേരുന്ന മഹാശബ്ദംകൊണ്ടു ആകാശം മുഴക്കുന്നതും, ഹരൻ മുതലായവർ വന്ദിക്കുന്നവനും പരചിത്സുധാനിധിയുമായ ശ്രീകൃഷ്ണന്റെ ആവിർഭാവം

കൊണ്ടു സമൃദ്ധിനേടിയതും, ബലഭദ്രന്റെ ഉഗ്രശാസനംകൊണ്ടു നടത്തപ്പെടുന്നതും ആയ യാദവസേന ഇടിവെട്ടിനെ ഇടിക്കുന്ന ഘോഷത്തോടുകൂടി അതിരുകവിഞ്ഞു പുറപ്പെട്ടു. ഇതു കണ്ടാൽ കാളങ്ങളും തിരമാലകളും നിറഞ്ഞ് അങ്ങുമിങ്ങും സഞ്ചരിക്കുന്ന ഘോരസത്വങ്ങളെക്കൊണ്ടു അടുക്കുവാൻ കഴിയാത്തതും, പാഞ്ഞുകൊണ്ടിരിക്കുന്ന കപ്പൽസമൂഹത്തോടുകൂടിയതും, വേഗമേറിയ നദികളുടെ സമാഗമംകൊണ്ടു ഗഗനാങ്കണത്തെ ശബ്ദായമാനമാക്കുന്നതും, മഹേശ്വരൻ തുടങ്ങിയുള്ളവർ മുടിയിൽ ചൂടുന്ന സുധാദീധിതിയായ ചന്ദ്രന്റെ ഉദയംകൊണ്ട് ഏററംകൊള്ളുന്നതും, കൊടുങ്കാററടിച്ച് ഇളകിമറിയുന്നതുമായ വൻകടൽ—പാലാഴി പണ്ടുതന്റെ പുത്രിയായ പത്മാലയയെ നിഖിലലോകനാഥനായ നാരായണനിൽ സമർപ്പിച്ചു, ഒരിക്കൽകൂടി അപ്രകാരം ചെയ്യാൻ ഒരുമ്പെട്ടുവലിയ ശബ്ദത്തോടുകൂടികരകവിഞ്ഞു പുറപ്പെട്ടതയാണോ എന്നു തോന്നും.

അഥ സോദരയോസ്സമാഗമമാഹ—

പ. നികടേ നിബിഡാന്നിശമ്യ ഘോഷാ–
"നബലാർത്ഥീ സബലോ ബതാധുനാസ്മി"
ഇതിവാദിനി മേദിനീസുരേന്ദ്രം
മുരമാരിന്ന്യമുമാജഗാമ രാമഃ. 49

വ്യാ—നികട ഇതി. നികടേ സമീപേ. നിബിഡാൻ സാന്ദ്രാൻ. നിശമ്യ നിശമനാനന്തരം താദൃശഘോഷാണാമന്യഥാ അസംഭാവ്യത്വാൽ ബലചോദിതസേനാസമീപപ്രാപ്തിമവധാര്യ. ഘോഷാനിതി ബഹുവചനം ശംഖഭേര്യാദിഭേദേന ബഹുപ്രകാരതാമാഹ. അബലേത്യാദ്യസ്മീത്യന്തം വചനപ്രകാരഃ. അബലാർത്ഥീ നബലാർത്ഥീതി നഞ് തൽപുരുഷഃ. ബലഭദ്രസ്യ സേനായാ വാ ആഗമനമനിച്ഛന്നിത്യർത്ഥഃ. സ്വസൈവ കാര്യസ്യ നിർവ്വോഢും ശക്യത്വാദിതി ഭാവഃ. അഥാപി സബലഃ ബലസഹിതഃ. ബതേത്യാശ്ചര്യേ. തദാഗമനസ്യാചിന്തിതത്വാൽ. അബലാം സ്ത്രീയമർത്ഥയതേ കാമയത ഇത്യബലാർത്ഥീത്യർത്ഥേന

ച വിരോധപരിഹാരഃ. ബതേതി ഹർഷേ ച. സ ച ഭാവിസമരേ സഹായസ്യ നാതിഭാരഃസ്യാദിതി ബുദ്ധ്യാ. ഉഭയോഃപ്യർത്ഥോത്ര വിവക്ഷിതഃ നർമ്മാലാപത്രപാതദാഭ്യാ വചനസ്യ. മുരമാരിണി മേദിനീസുരേന്ദ്രം ഇതി വാദിനി സതീതിസംബന്ധഃ. ഇതീതി പ്രകാരേ. വാദിനീത്യനേന രാമാഗമനസമയേ വചനസ്യാനവസിതിഃ, തേന സഹജദർശനത്വരയാ രാമസ്യ സേനാമുല്ലംഘ്യ പുരതോഗമനഞ്ച സൂച്യതേ. മുരമാരിണി മുരാന്തകേ ശ്രീകൃഷ്ണേ. അനേന വസ്തുതോ ബലസഹായോ നാപേക്ഷിത ഇത്യത്ര ഹേതുഃ കവിർവ്യഞ്ജയതി. അമും മുരമാരിണം. അത്ര വിരോധാഭാസഃ.

സം—അടുത്തു വലിയ ഘോഷംകേട്ട് മുരാന്തകൻ "ഓ! ജ്യേഷ്ഠനം സൈന്യങ്ങളും എത്തി. ഇതു ഞാൻ വേണമെന്നു വിചാരിച്ചിരുന്നില്ല." എന്നു ഭൂസുരനോടു പറഞ്ഞുകൊണ്ടിരിക്കെ ബലഭദ്രൻ അദ്ദേഹത്തിന്റെ സമീപത്തുചെന്നു.

അഥാനുജദർശനേ രാമസ്യോചിതാം പ്രവൃത്തിമുപവർണ്യ സാനുജസ്യ സസൈന്യസ്യ തസ്യ വിഭപ്രാപ്തിമാഹ—

പ. "വത്സ!ത്വത്സാഹസമ്മാമചലമപി സമ
 ഭ്രാമയൽ പ്രീതിഹേതോ
സ്സ്വത്സാഹായ്യമ്മമേമാവപി മുസലഹലാ
 വുൽസൃജേതാം കഥം വാ
ഇത്യാംസാദ്ര്യോപഗൂഹ്യ പ്രണയപരവശഃ
 പ്രശ്രിതം സോഽനുജം സം
സത്രാ തേനാത്തസൈന്യസ്സമഗമദഖില
 ക്ഷത്രഗർഭാൻ വിഭർാൻ. 50

വ്യാ—വത്സേതി. വത്സേതി വാത്സല്യാതിശയവ്യഞ്ജകം സംബോധനം. ത്വത്സാഹസം ത്വയാനുഷ്ഠീയമാനമപായബഹുളങ്കർമ്മ. കർത്തൃവാചകമിദം. അചലം ധീരം. ശബ്ദശക്ത്യാ പർവ്വതവച്ചാലനാശക്യത്വം സ്വഭാവതശ്ചലനവൈമുഖ്യഞ്ച വ്യജ്യതേ. അപിർവ്വിരോധേ. മാം, സമഭ്രാമയൽ സമചാലയൽ, സംഭ്രമാന്വിതം ഗമനോദ്യുക്തഞ്ചാകരോൽ. അത്ര ഹേതുഃ പ്രേമഹേ

രാരിതി. നനു വിദിതോ മമാപി പ്രഭാവോƒത്രഭവതഃ, ക്ഷുദ്രശ്ച ശിശുപാലാദയഃ ശത്രവ ഇതി, തന്നോചിതമാത്മാനമേവമായാസയിതുമിതി ചേദാഹ — തവ സാഹായ്യമിതി. തവ സാഹായ്യം ഭാവിനി സംഗ്രാമേ തവ സാഹ്യം. ഇമൌ മദ്ഭുജേ സ്ഥിതാവിത്യുല്ലാനിർദ്ദേശഃ. മമേതി സംബന്ധവിശേഷം, ദ്യോതയന്മുസലഹലയോരതിപ്രീതിഭാജനതാം ദർശയതി. മുസലഹലൌ സൌനന്ദസംവർത്തകനാമാനൌ. അപിശബ്ദഃ യഥാ തവ ഗദാചക്രാദിസ്സഹായീതി ദൃഷ്ടാന്തബോധകഃ. ഉപസ്സൃജേതാം ത്യജേതാം. സംഭാവനായാം ലിങ്. കഥം വേതി പ്രകാരാക്ഷേപേ. തത്സാഹായ്യകരണസ്യ തത്സമാവതാപാത്തത്വാദ് ഗാഢശക്ത്യുത്പത്ത്യർത്ഥഃ. തവ സാഹായ്യം കഥം വാ ഉത്സൃജേതാമിത്യന്വയഃ. അല്പാചോ ദ്വന്ദ്വേ പൂർവ്വനിപാതാവശ്യകത്വമമന്യമാനാ 'മുസലഹലേ'ത്യത്ര 'ഹലമുസലാ'വിതി കേചിൽ പഠന്തി, തന്നാദരണീയം വിപക്ഷവധേ പ്രധാനസാധനത്വപ്രാപ്ത്യർഹിതത്വസ്യ മുസലേ സത്ത്വാത്തദ്വൈശിഷ്ട്യപൂർവ്വനിപാതൌചിത്യാൽ. ഹലേനാകൃഷ്ടാൻ മുസലപാതേന ഹി രാമോ ഹന്തി. അത്രാചേതനയോഃ കർത്തൃത്വവിവക്ഷാ കാപി ചാരുതാമാവഹതി, യഥാ 'നൈവഞ്ചേത്തദ്ഭുജപ്രൌഢിമകബളനലീലോല്ലളദ്ബാലിവക്ഷോരക്തസ്രോതോജടാലോ മമ നിശിതമുഖസ്സായകോ നൈവ സോഢാ' ഇത്യാദൌ. തഥാ ച മുസലഹലാവേവാത്രൂന്മാമാനയതാമിതി ഭാവഃ. ഇതി ഇത്യുക്ത്വാ. ആസാദ്യ സമീപം പ്രാപ്യ. ഉപഗൂഹ്യ ആലിംഗ്യ. സർവ്വത്ര ഹേതുഃ പ്രണയപരവശ ഇതി. പ്രശ്രിതം വിനീതം, കൃതപ്രണാമമിതിയാവൽ. സഃ ബലഭദ്രഃ അനുജം സമമിതി പ്രണയപാരവശ്യേ ഹേതുഃസൂചിതഃ. ഇദമാസാദനോപഗൂഹനയോഃ കർമ്മ. സത്രാ, 'സാകം സത്രാ സമം സഹ' ഇത്യമരഃ. തേന അനുജേന. ആത്തസൈന്യഃ, തത്തദ്വിദർഭാണാമഖിലക്ഷത്രഗർത്താദിതി സ്പഷ്ടപ്രായം. നനു സേനാസാഹിത്യം കിമിത്യത്രാനൂദ്യത ഇതി ചേന്ന സേനാനാമനുപയോഗസ്യ നിജാനുജേന സാധിതത്വേപി കന്യാഹരണദർശനേ ജരാസന്ധാദിമദനിരാകരണേ ചോത്സുകാനാന്താസാം പ്രാർത്ഥനയാ താസാമപി വിനിർഗ്ഗമനം ഭയാലുനാ രാമേണാനുമതമിത്യർത്ഥസ്യോരണഫലകത്വാൽ. സമഗമൽ സമേമ

ഗമൽ. അഖിലാനി ക്ഷത്രാണി ക്ഷത്രിയം ഗഛ അന്വേഷ്ടും ന്താൻ. വിദർഭാൻ തന്നാമകന്ദേശം.

സാ—"അല്ലേ, ഉണ്ണി! നിന്റെ സാഹസം കുലുക്കമില്ലാത്തവനാണ് എങ്കിലും എന്നെ വാത്സല്യംനിമിത്തം ഒന്നു പരിഭ്രമിപ്പിച്ചു. ഞാൻ മടിച്ചാലും എന്റെ ഈ ഇരിമ്പുലക്കയും കരിയും നിങ്ങൾക്കു എങ്ങിനെ സഹായം ചെയ്യാതെയിരിക്കും. അതതന്നെയാണ് എന്നെ ഇങ്ങോട്ടുപുറപ്പെടുവിച്ചത്". എന്നിങ്ങനെ അടുത്തുചെന്നു പറഞ്ഞുംകൊണ്ടു ബലഭദ്രൻ വന്ദിച്ചു നിൽക്കുന്ന തന്റെ അനുജനെ പ്രണയപരവശനായി ആലിംഗനംചെയ്തു. അദ്ദേഹത്തോട് ഒരുമിച്ച് സൈന്യങ്ങളേയും കൂട്ടി ഒട്ടൊഴിയാതെയുള്ള രാജാക്കന്മാരെക്കൊണ്ടു നിറഞ്ഞിരിക്കുന്ന വിദർഭത്തിലേക്ക് സന്തോഷത്തോടെ പോകയുംചെയ്തു.

അഥൈവഞ്ജവാൽ പ്രാപ്തവിദർഭസ്യ തത്രാദൃശപ്രിയതമാവൃത്താന്തശ്രവണദൂയമാനമാനസസ്യ തദീയതീവ്രസന്താപാപനയനസമുത്സുകസ്യ സൌജന്യവാരിധേർഭഗവതഃ പ്രവൃത്തിമാഹ—

പ. "യാഹ്യാസാദ്യ സഖേ! മമ പ്രിയതമാം ബ്രൂഹ്യസ്മദീയാഗമം
പാഹ്യാർത്താം മമവാർത്തയാലഘുബഹിഷ്ഠാത്രാമുഹൂർത്തം വധി
ഏഃഹ്യാവാസപുരം മദീയമചിരാദി"ത്ഥം വിസൃജ്യ ദ്വിജം
ബാഹ്യാരാമതലേ സുഖം ന്യവിശത ശ്ലാഘ്യോ ഹരിസ്സാഗ്രജഃ

വ്യാ—യാഹീതി. യാഹീത്യാദൌ സർവ്വത്ര പ്രാർത്ഥനായാം വിധിഗർഭായാം ലോട്. യാഹി, മാക്ഷണമത്രവാന്യത്രവാ വിളംബസ്വേതി ഭാവഃ. കുത ഇത്യത്രാഹ—ആസാദ്യേതി. സഖേ ഇതി ഇങ്കില സഖിത്വം യദനുഭൂയാപ്യായാസം പ്രിയാചരണം. ബ്രൂഹ്യസ്മദീയാഗമമിതി തജ്ജ്ഞാനേനൈവ വാസ്യാ ഈഷദാശ്വാസോഭവേദിതിഭാവഃ. അപായദർശീ സ്നേഹ ഇതിനീത്യാപുനാപി സമീഹിതാസിദ്ധിമാശങ്കമാനാ വിഷാദാതിശയാൽ പ്രതിപത്തിമൂഢാ ഭവേൽ, തദിദമപിത്വയാകർത്തവ്യമിത്യാഹ—പാഹ്യാർത്താമിതി. ദീനാമേനാം രക്ഷേത്യർത്ഥഃ. അനേന തദകരണേ

ആർത്ത്യതിശയാൽ പ്രാണത്യാഗോദ്യമസ്യാപി സംഭാവനാ സൂച്യതേ. 'പ്രേത്യ രുക്ഷവിധിനേ'ത്യാദിസന്ദേശഭാഗോƒനുസ്മാരിതഃ. രക്ഷണോപായമാഹ—മമ വാർത്തയേതി. പ്രിയതമവാർത്താ ഖലു വിരഹിണീനാം വിനോദനസാധനേഷു മുഖ്യതമാ. വാർത്താ ച ദിഷ്ട്യാ തവയ്യത്യന്തമനുരക്താസ്മദയിതഃ, തവനേരാഗവേദനേന ച പരമഹൃഷ്ടോ ധന്യതമമാത്മാനമ്മന്യതേ, സചനിയതം തവദിഷ്ടം സാധയിഷ്യതീത്യാദിരത്രരൂപാ. ലഘു ക്ഷിപ്രം. ഇദം യാഹീത്യാദിസർവ്വക്രിയാന്വയി. ബഹിസ്ഥാത്രാമുഹൂർത്താവധീതി പാഹീത്യത്രൈവ. ദേവയാത്രാവസരപര്യന്തമിതി തദർത്ഥഃ. തദാനീമേവ ഖലു ഹരണാവസരലാഭഃ. അഥ താദൃശപ്രിയകാരിണസ്സുഹൃദോ വിരഹമസഹമാനആഹ—ഏഹീതി. ഏഹ്യേവ അവശ്യമാഗന്തവ്യം. മാത്ര ഗൃഹകൃത്യാദിപ്രതിബന്ധകം ഗണയത്വേവകാരാർത്ഥഃ. അഥ ഭാവിനി കാലേ. തദപി നയദാകദാചിദിത്യാഹ—അചിരാദിതി. ക്ഷിപ്രഭാവിരുക്മണീപരിണയനോത്സവസമയ ഏവേത്യർത്ഥഃ. തദൈവാവയോസ്സുഖിതയാസ്യാസ്യഫലമനുഭവാവ ഇതി ഭാവഃ ഇത്ഥം ഏവമഭിധായവിസൃജ്യ ദ്വിജമിത്യനേന ഭഗവന്തം വിഹായാന്യതോ ഗമനേ ദ്വിജസ്യ സ്വയമപ്രവൃത്തിർദ്ദ്യോതിതാ. ബാഹ്യാരാമതലേ നഗരബഹിസ്ഥിതേ ഉദ്യാനപ്രദേശേ. ആരാമേത്യനേന സുഖവാസൌചിത്യം സൂച്യതേ. തലശബ്ദോപി തദ്രൂപയോഗിനം വിസ്താരമാഹ ന്യവിശത ഉവാസ. ആരാമാന്തരേഭ്യോƒസ്യാƒƒരാമസ്യ വൈശിഷ്ട്യന്ദർശയതി—ശ്ലാഘ്യ ഇതി വിപുലവിമലജലാശയതരുജാലാദിസമൃദ്ധിരനേനോച്യതേ. ഹരിരിതി ശ്രിതസന്താപഹരണസ്വഭാവതയാത്തഥാ ദ്വിജം പ്രതിവചനമുചിതമിതി സൂചയതി. അത്ര നായകസ്യാവേഗൌത്സുക്യാദയോ ദ്വിജാലംബനാരതിശ്ച വ്യജ്യന്തേ. കാരകദീപകമലങ്കാരഃ.

സാ—അല്ലയോ, സഖേ! പോകൂ. ചെന്ന് എൻെറ പ്രിയതമയോട് ഞാൻ ഇവിടെ എത്തിയിരിക്കുന്നു എന്നു പറയൂ. പരവശയായിരിക്കുന്ന അവളെ വേഗത്തിൽ എൻെറ കഥപറ

ഞ്ഞ് നാളെ ദേവീദൎശനത്തിന്ന് പുറത്തേക്ക പുറപ്പെടാറാകുന്നതു വരെ അങ്ങു രക്ഷിക്കണം. ഇനി അധികം താമസിയാതെ അങ്ങ് എന്റെ രാജധാനിയിലേക്കവരണം”. എന്നുപറഞ്ഞ് ഹരി ബ്രാഹ്മണനെയെപ്പറഞ്ഞയച്ച് നഗരത്തിന്റെ പുറത്തുള്ള വിശേഷമായ ഉദ്യാനത്തിൽ ജ്യേഷ്ഠനോടുകൂടി സുഖമായിരുന്നു.

അഥ താദാത്വികീം ഭീഷ്മകപ്രവൃത്തിമാഹ—
ച ആത്താഭിപ്രായഭംഗപ്രചിതഹൃദയതാ_
പോഷ്മകോ ഭീഷ്മകോത്ര
പ്രാപ്തം ശൌരിന്നിശമ്യ ത്വരിതമുപഗതഃ
പ്രാൎത്ഥ്യമാനഞ്ചിരായ
പ്രത്യുദ്വ്രജ്യ പ്രപൂജ്യ പ്രമദപരവശ_
സ്സാഗ്രജം സാത്വതാനാം
സാൎത്ഥൈഃ സാൎദ്ധം സ്വയം സ്വന്നിഗമമഗമയൽ
സ്വാസ്ഥ്യമപ്യാത്തചേതഃ 52

വ്യാ—ആത്തേതി. ആത്താഭിപ്രായസ്യ ശൌരിരേവമേജാമാതാ ഭൂയാദിത്യേവംരൂപസ്യ സ്വേഷ്ടസ്യ ഭംഗേന രുക്മികൃതേന പ്രചിതഃ പ്രവൃദ്ധഃ ഹൃദയതാപസ്യ ഊഷ്മാ യസ്യ താദൃശഃ. ബഹുവ്രീഹൌ കഃ. ഹൃദയേത്യനേന ഗാംഭീൎയ്യപ്രയുക്തസ്താപസ്യ ബഹിരപ്രകാശഃ, തേന ദുസ്സഹത്വഞ്ച ദ്യോത്യതേ. അത്ര കുണ്ഡിനസ്യ ബാഹ്യാരാമേ. പ്രാപ്തം ആമന്ത്രണമന്തരാപ്യാഗതം. നിശമ്യ അനുചരമുഖാദാകൎണ്യ. പ്രാൎത്ഥ്യമാനഞ്ചിരായേതി ത്വരിതോപഗമനാദൌ ഹേതുഃ. പ്രത്യുദ്വ്രജ്യ പ്രത്യുദ്ഗമ്യ. പ്രത്യുദ്ഗമനം പൂജനഞ്ചാചാരഃ. പൂജനേ പ്രകൎഷശ്ചാദരാതിശയഃ. പ്രമദേന ഹൎഷേണ, ചിരാഭിലഷിതലാഭനിമിത്തകേന, പരവശഃ. സാത്വതാനാം യാദവാനാം. സാൎത്ഥൈഃ സമൂഹൈഃ. സ്വയം ന തു രാജാന്തരവൽ സുതാമാത്യാദിമുഖേന. ഹരൌ ബഹുമാനാതിശയോഽനേനദ്യോത്യതേ. സ്വം നിജം. നിഗമം പുരം. അ

ഗമയൽ അനയൽ. കർമ്മണാ തേന മഹാഫലമപി സത്ത്വഏവ ഷ്ലവാനിത്യാഹ—സ്വാസ്ഥ്യമിതി. സ്വാസ്ഥ്യം പീഡാഭാവലക്ഷണം സുഖം. ആത്മചേതോപി സ്വാസ്ഥ്യമഗമയദിതി സംബന്ധഃ. അത്ര ശൌരിചേതസോരണികത്രോർണ്ണിജത്ഥകർമ്മതാ. തുല്യയോഗിതാലങ്കാരഃ.

സാ—ശ്രീകൃഷ്ണന്ന തന്റെ പുത്രിയെ കൊടുത്താൽ കൊള്ളാമെന്നുള്ള മോഹം സാധിക്കാതെ വന്നതുനിമിത്തം അത്യന്തം സന്താപമുൾക്കൊണ്ടിരുന്ന ഭീഷ്മകൻ, തന്നാൽ വളരെക്കാലമായി കാണ്മാൻ ആഗ്രഹിക്കപ്പെട്ടിരുന്ന ഭഗവാൻ ബാഹ്യോദ്യാനത്തിൽ എഴുനള്ളി ഇരിക്കുന്നു എന്നു കേട്ട് വേഗത്തിൽ ചെന്നെതിരേററു പൂജിച്ചു. സന്തോഷപരവശനായി താൻ തന്നെ ബലഭദ്രരോടും യാദവന്മാരോടുംകൂടെ ഭഗവാനെ തന്റെ ഭവനത്തിൽ കൊണ്ടുചെന്നാക്കി. ഇത്രയും കഴിഞ്ഞപ്പോൾ മനസ്സിന്നു വളരെ സമാധാനം വരികയുംചെയ്തു.

അഥ പുരം പ്രവിഷ്ടേ ഭഗവതി തദ്ദർശനേന തത്രത്യതരുണീനാമ്മനസി കോപി വികാര ആവിരാസീദിത്യാഹ—

പ. ധൃതരസസുമമനോഭിരഞ്ചിതേസ്മിൻ
സമുപഗതേ സതി മാധവേ സമാസാം
സമജനി സുദൃശാം ദൃശാം നവീനോ
മദനവികാസകൃദുത്സവോ മഹീയാൻ 52

വ്യാ—ധൃതേതി. ധൃതോ രസോ ഭക്ത്യാദ്യോ ഭാവോ യൈഃ താദൃശൈഃ. സുമനോഭിഃ സദ്ഭിഃ ദേവൈർവ്വാ. അഞ്ചിതേ പൂജിതേ. അസ്മിൻ ചിരപ്രാർത്ഥിതദർശനേ. മാധവേ ശ്രീകൃഷ്ണേ. സമുപഗതേ സമായാതേ സതി. സമാസാം സർവ്വാസാം. സുദൃശാം സുന്ദരീണാം. ദൃശാം നേത്രാണാം. നവീനഃ പൂർവ്വമനനുഭൂതഃ. മദനവികാസകൃൽ കാമോദ്ദീപകഃ. ഉത്സവഃ ആനന്ദഃ. മഹീയാൻ മഹത്തരഃ.സമജനി സമ്പ്രഉദഭൂൽ. അത്രരസ,സുമനോ, മാധവാദിശ്ലിഷ്ടപദശക്ത്യാ യഥാമകരന്ദഭരിതകുസുമവൃന്ദസുന്ദരസ്യ വസന്തസ്യാഗമേ വിലോചനനാം മദനജനിതവികാസദായീ മ

ഹീയാൻ മഹിളാനാം കാമോത്സവോ ഭവതീത്യർത്ഥഃ ധ്വന്യമാനഃ തദ്വദത്രാപീത്യുപമായാം പശ്യവസ്യതി. ശബ്ദശക്ത്യാ ഉപമാധ്വനിശ്ച 'ഭത്താനന്ദാഃ പ്രജാനാം' ഇതി ശ്ലോകേ ധ്വന്യാലോകകാരൈസ്സമ്യക്പ്രദർശിതഃ. ഉപമയാ ചാത്ര സദൃശം ഭഗവദ്ദർശനാനുഭവൈകപരതാരൂപം വസ്തു ച ധ്വന്യതേ. വസന്തോത്സവപ്രകാരോ രത്നാവല്യാദൌ വർണ്ണിതഃ തത്രൈവ ദ്രഷ്ടവ്യഃ.

സാ — ഭക്തിരസത്തോടുകൂടി സുമനസ്സുകളാൽ ആരാധിക്കപ്പെടുന്നവനും കാണാൻ കൊതിക്കപ്പെട്ടുകൊണ്ടിരിക്കുന്നവനുമായ മാധവൻ വന്ന സമയം സകല സുന്ദരിമാരുടേയും കണ്ണുകൾക്ക് കാമം നിമിത്തം വികാസത്തെക്കൊടുക്കുന്നതും പുതിയതുമായ ഒരു മഹോത്സവമായി.

അഥ പുരവാസിനാം വികാരനാഹ—

പ. അസിതമപിസിതായമാനമേത—
മധുരതയാ മധുജിന്മനോജ്ഞരൂപം
പരമകൃത പുരൌകസാം മനാംസി
പ്രമദകുതൂഹലഖേദദന്തുരാണി. 54

വ്യാ—അസിതമിതി. അസിതം ശ്യാമളം. അഥാപി സിതായമാനം സിതം ധവളമിവാചരദിതി വിരോധഃ. സിതാ ശർക്കരേവാചരദിതി പരിഹാരഃ. സാദൃശ്യപ്രയോജകസംബന്ധം ദർശയതി—മധുരതയേതി. വപുഷോ മാധുര്യ്യം നാമാന്യേഭ്യശ്ചിത്താകർഷകതാരൂപോ ഗുണഃ സിതായാശ്ച രസവിശേഷഃ. മധുജിതഃ ശ്രീകൃഷ്ണസ്യ മനോജ്ഞം രൂപം വപുഃ കർതൃ. പരം അത്യർത്ഥം. അകൃത ചകാര. പുരൌകസാം പുരവാസിനാം. പ്രമദേതി. പ്രമദഃ ഹർഷേണ, കുതൂഹലേന, ഖേദേന ച ദന്തുരാണി വ്യാപ്താനീത്യർത്ഥഃ. കന്യകാരൂപസ്യാത്യന്താനുരൂപമസ്യ രൂപമിതി പ്രമദഃ കഥമയം കന്യാം ലഭേതേതി കുതൂഹലം, രുക്മീ നൈതദനുമന്യേത, ബലാഭരണോദ്യമേ ച സുകുമാരകളെബരേഽയന്നിയതം സസഹായേന തേന പീഡ്യേതേതി ഖേദശ്ചേതി ബോദ്ധ്യം. അത്രോപമാ, വിരോധാഭാസശ്ച.

സാ — നീലവും മാധുര്യ്യംകൊണ്ടു പഞ്ചസാരക്കു തുല്യവുമാ

യ ശ്രീകൃഷ്ണന്റെ മനോഹരകളേബരം കണ്ടപ്പോൾ പൌരന്മാർ "ഇദ്ദേഹം കന്യകക്ക് അത്യന്തം അനുരൂപൻതന്നെ എന്നിങ്ങനെ സന്തോഷിച്ചു. ഉടനെത്തന്നെ, "ഇദ്ദേഹത്തിന്ന് എങ്ങിനെയാണ് കന്യകയെ ലഭിക്കുന്നത്" എന്നിങ്ങനെ കുതൂഹലത്തോടുകൂടിയതായിത്തീൎന്നു. പിന്നീട് "രുക്മി ഇതിനെ ഒരിക്കലും അനുവദിക്കയില്ല. ബലമായി അപഹരിക്കയാണെങ്കിൽസുകുമാരനായ ഇദ്ദേഹം അതിന്നും ശക്തനല്ല." എന്നിങ്ങനെ ഖേദിക്കയും ചെയ്തു. എന്നുതന്നെയല്ല ഈ വികാരങ്ങൾ അവരുടെ മനസ്സിൽനിന്നു പോകാതെ ഇടവിടാതെ മാറിമാറി ഉദിച്ചുകൊണ്ടും ഇരുന്നു.

അഥ മാധവമാനനേന മാഗധമനസി പരമമൎഷ എവ സമജായതേത്യാഹ—

പ. മാനിതോ നിജപുരേ മഹീഭൃതാ
മാനനീയചരിതാന്വയാദിഭിഃ
മാഗധാദിഭിരഭിഷ്ടുതോപ്യസൌ
മാഗധസ്ന കിമപ്യമൃഷ്യത. 55

വ്യാ—മാനിത ഇതി മാനിത ഇത്യമൎഷണഹേതുരുക്തഃ. മാനനഞ്ച ന യേന കേനാപീത്യാഹ—മഹീഭൃതേതി. സ്വയം രാജ്ഞാ ഭീഷ്മകേണേത്യൎത്ഥഃ. തദപി ന യത്ര കുത്രാപി ഗൃഹ ഇത്യാഹ—നിജപുര ഇതി സ്വീയേ സദ്മനിത്യൎത്ഥഃ. തഥാചാത്മാദ്യപേക്ഷയാപി മാനനമതിശയിതമാസീദിതി ഭാവഃ. അത ഏവാമൎഷസ്യാപ്യാധിക്യം. താദൃശാമൎഷണമനുചിതമിതി ബോധയിതും ഭഗവന്തം വിശിനഷ്ടി—മാനനീയേതി. മാനനീയഃ അവശ്യവേദ്യതേ്വന സമാദരണീയഃ ചരിതാന്വയാദിഭിഃ രാജ്ഞാം വൃത്താഭിജനാദിഃ യൈസ്താദൃശൈഃ. സഭാസു തൽപ്രസ്താവോ ഹി മാഗധാദീനാന്ധൎമ്മഃ, മാഗധാദിഭിഃ, 'സ്യൎമ്മാഗധാസ്തുമധുകാ വന്ദിനഃ സ്തുതിപാഠകാഃ' ഇത്യമരഃ.ആദിനാ സൂതാദയോ ഗൃഹ്യന്തേ. അഭിഷ്ടുതഃ അഭിതഃ സൎവ്വദിക്ഷുസ്തുതഃ മാനനീയചരിതാന്വയാദിഭിഃ നിഖിലജനപൂജനീയൈൎഭഗവതഃ പൂതനാമാരണാദിചരിതൈഃ കുലേന വിദ്യാദിഭിൎഹേതുഭിരഭിഷ്ടുതഇതി വാ യോജ

നാ. അപിശബ്ദോ വിരോധേ. താദൃശസ്യ സുജനസ്യ മാനനേ പ്രീതിരേവ യുജ്യതേ നതു അമർഷ ഇതി ഭാവഃ. അത്ര ശബ്ദശക്ത്യാ പൂജനീയചരിതാനപായാദിഭിഃ മഗധവംശജസപാദായാദാദിഭിരഭിഷ്ടുതോപീത്യത്ഥോപി വ്യജ്യതേ. തേന സദ്ഭിസ്സ്തുതൈരഭിഷ്ടുതസ്യ സേനാമർഷണമത്യന്തമനുചിതമിതി ച അപിശബ്ദോ നൌചിതീമേവ സൂചയതി. അസൌ മധുജിൽ. മാഗധേന മഗധാധിപതിനാ ജരാസന്ധേന. ഏകേന സ്തുതിപാഠകേനേതിച സ്ഫുരതി. കിമപി അല്പമപി. നാമൃഷ്യത ന സേഹേ. അതിക്ഷുഭിതഹൃദയോഭൂദിത്യത്ഥഃ.

സാ—എന്നാൽ നിഖിലജനപൂജനീയങ്ങളായ ചരിതങ്ങളേക്കൊണ്ടും, കുലം വിദ്യാ മുതലായവയെക്കൊണ്ടും സദാ സ്തുതിപാഠകന്മാരാൽ സ്തുതിക്കപ്പെടുന്ന ഇദ്ദേഹത്തെ ഭീഷ്മകമഹാരാജാവ് തന്റെ മന്ദിരത്തിൽ കൊണ്ടുചെന്നിരുത്തി പൂജിച്ചത് ജരാസന്ധന്ന് ഒട്ടുംതന്നെ സഹിച്ചില്ല.

അഥൈവന്നായികാപ്രഹിതസ്യ വിപ്രസ്യ ദ്വാരകാഗമനം, തത്സന്ദേശസംശ്രവണസഞ്ജാതചരിണയാശാതിശയസ്യ ജവാൽ പ്രസ്ഥിതസ്യ മദ്ധ്യേമാർഗ്ഗം സസൈനികേന ബലരാമേണ സമുപാഗതസ്യ വിദർഭപ്രാപ്ത്യനന്തരമേവ പ്രിയാർത്ഥിശമനായ പ്രേഷിതതദ്വിജസ്യ വാസുദേവസ്യ പുരപ്രവേശം, തൽകൃതതരുണീജനാദിവികാരാംശ്ച നാതിസങ്ക്ഷേപേണോപവർണ്ണ്യ തസ്യാ ഏവ നായികായാസ്സുദന്തരഭവാമതിദയനീയാമവസ്ഥാം പ്രതിപാദയതി—

ഗ. തദന്തരേ പുനർഗൃഹാന്തരേ സാ രുക്മിണീ അപ്രതിമഗുണായ സ്വപ്രിയതമായ വിപ്രഹിതസ്യ തസ്യ വിപ്രവരസ്യ പ്രത്യാഗമനമേവ പ്രതിക്ഷണം പ്രതീക്ഷമാണാ, തദനാലോകേന മദനാവേശേന ച കദനാതിരേകസദനായമാനമാനസാ, "ആശാപാശാസ്യതി സാച്ച്യുതസ്സ കാശ്യപീസുര" ഇതി പാശ്ചാനുചാരിഭിരാശാപാസ്യ മാനാപി വിശാപാവേദിനാമപി വിശ്വാസ്യതാം ഗതിന്ന വിശ്വസനീയേതി നി

ശ്വാസപരമ്പരാം നിസ്സീമദീർഘാം നിസ്സാരയന്തീ, "ശരണാഗതവത്സലഃ കരുണാകരോ ഹരിശ്ചരണപൊസ്യമ്മമ വരണാമതൽ സർവ്വഥാപി നിർവ്വിവാദമനുമന്യേതൈവ, അഥവാ പുനസ്സഹജവിരോധിനസ്സഹജേയമിത്യഭിമന്യമാനേന നിരാകാരിണൈവ തേന ഭവിതവ്യം തതശ്ച രക്ഷമേവ ചിരോദ്ധൃതം നിരർത്ഥജീവിതമിദം കിമർത്ഥം പുനർദ്ധാരയാമീതി തത്ത്യക്തുമേവ കൃതചിദൃഢകമാനസാപി, ഹാർദ്ദേന കൃതശപഥസ്സധാത്രീസുരോത്തമോ വാർത്താഹരോ ഹരേർമ്മാത്തിഹാരീ ഭവിഷ്യതീതി സ്വമനോരഥസമാധിനാ പുനരന്തരാന്തരാ സമാചരിതാന്തരായശതശങ്കോപചിതചിന്താകൃതവിഷമാധിനാ ച സന്തോഷസന്താപസിന്ധുദ്വയസ്സന്ധാവിതസ്മൃതോപ്ലാന്ദോളിതാന്തരാത്മാ, ക്രമേണ പുനഃ ക്ഷപായാഃ കതിപയസമയാൻ, കഥമപി ക്ഷപയിത്വാ, അത്യാകുലാന്തരഃ പത്യാഗമനാശയാശ്ച പൃഥ്വീസുരസ്യ പ്രത്യാഗമനാശയാശ്ച പ്രത്യാവൃത്തചിത്തനേത്രവൃത്തിഃ, സമ്പ്രാപ്യ ശയനതലം സമ്പ്രാപ്തകുസുമദലം സംവേശാപദേശേന സമ്മീലിതാക്ഷീ സന്താപശാന്തയേ ബന്ധുവത്സലന്തം സിന്ധുശായിനമേവ സന്ധായ ചിരം ഹൃദി സന്ധ്യായിനീബഭൂവ. 56

വ്യാ—തദന്തര ഇതി. തദന്തരേ ദ്വിജപ്രസ്ഥാനപ്രത്യാഗമനയോരന്തരാളകാലേ. പുനശ്ശബ്ദസ്സ്വാർത്ഥേ. ഗൃഹാന്തരേ ഭവനോദരെ. സാ സർവ്വഥാ ക്ലേശാനർഹാ തദസഹാ ച. അപ്രതിമഗുണായ അനിതരസാധാരണഗുണായ. ഇദം പ്രിയതമദേഹഹേതുഃ. വിപ്രഹിതസ്യ വിശേഷേണ പ്രേഷിതസ്യ. വിശേഷശ്ച പ്രേഷണേ അസാവേവ സർവ്വഥാ മേ സമീഹിതം സമ്പാദയിഷ്യതി നാന്യാസ്തി ഗതിരിതി ബുദ്ധിപൂർവ്വകത്വാദി. പ്രത്യാഗമനമേവേത്യേവകാരേണ പ്രതിക്ഷണമിത്യനേന ചാവശ്യകർത്തവ്യേഷ്വപി കൃത്യാന്തരേഷ്വപ്രവൃത്തിരുക്താ. തേനൌൽസുക്യാതിരേകശ്ച. പ്രതിക്ഷണം പ്രതീക്ഷമാണേതി ർണരണികാതിശയജനിതം ചാപല്യമപി വ്യഞ്ജയതി. തദനാലോകേന ഉപസ്ഥി

തയാമപി രജന്യാന്തസ്യ വിപ്രസ്യാദർശനേന. മദനാവേശേന
കാമബാധയാ ച. കദനാതിരേകഃ ദർശിതഹേതുദ്വയജനിതസ്സ
ന്താപാതിശയഃ തസ്യ സദനായമാനം നിവാസസ്ഥാനമിവാച
രൽ മാനസം യസ്യാസ്സാ. സന്താപാതിശയമനുഭവന്തീതി യാ
വൽ. അത്ര ഗ്ലാനിർവ്യജ്യതേ. അദ്യൈവം വിധായൈ കുത
സ്സഖീഭിർന്നാശ്വാസിതേതി ചേത്തത്രാഹ—ആശ്വിതി ആശ്വ
പദോത്തരമേവകാര ആശ്വാസ്യതീത്യുത്തരമപി യോജ്യഃ. തേന
ച നാത്ര ത്വയാ സംശയിതവ്യമിതി ബോധ്യതേ. തസ്യായാ
നമപി ന തേ ദയിതേന വിനേത്യാഹ—സാച്യുത ഇതി
അച്യുതേന സഹിത ഇത്യർത്ഥഃ. അച്യുതപദേന ചൈദ്യാദ്യ
നഭിഭവനീയത്വം ഭക്തരക്ഷണതൽപരത്വഞ്ച ഭഗവതഃ പ്രതി
പാദിതം. സഃ അതീവ ത്വദ്ധിതകാംക്ഷീ വിദഗ്ധതമശ്ച. കാ
ര്യപീസ്വരഃ വിപ്രഃ. പാർശ്വാനുചരീഭിഃ ആസന്നസഖീഭിഃ.
ആശ്വാസ്യമാനാപീതി, താഭിരാശ്വാസനേ ശോകോപശമോ യു
ക്ത ഇത്യപിനാ സൂച്യതേ. വിശ്വവേദിനാം സർവ്വജ്ഞാനാം.
അപിശബ്ദേന കിമുത കിഞ്ചിജ്ഞാനാമസ്മാകമിതി ദ്യോതി
തം. വിശ്വസൃജഃ കത്രാപ്യവ്യാഹതബലസ്യ വിധേഃ. ഗതിഃ
വ്യാപാരഃ. ന വിശ്വസനീയാ ഇത്ഥമിതി നിർണ്ണേതുന്ന ശ
ക്യാ. സത്യപി പുഷ്കലേ ദൃഷ്ടകാരണകലാപേ യദി വിധിർന്നാനു
കൂലസ്തർഹി ഫലാസിദ്ധിരേവേതി നാത്രാശ്വാസഹേതുരിതി ഭാ
വഃ. അത്ര വിധിം പ്രത്യസൂയാ ധ്വന്യതേ. ഇതി ഇത്യുക്ത്വാ.
നിസ്സീമദീർഘം അതിദീർഘം. നിശ്വാസാനാം പരമ്പരാഃ ധാരാഃ.
നിസ്സാരയന്തീ പ്രേരയന്തീ, കുർവ്വതീതി യാവൽ. അത്ര മതിർവ്വി
ഷാദശ്ച. അഥ തൽകാലസുലഭാം ദൃഷ്ടകാരണസാമഗ്ര്യവിഷ
യാം ചിന്താന്ദർശയതി—ശരണേതി. ഏതദാദിധാരയാമിത്യ
ന്തം ചിന്താപ്രകാരകഥനം. ശരണാഗതവത്സല ഇത്യനുമന
നേ ഹേതുഃ. തത്ത്വമേവ കുത ഇത്യത്രാഹ—കരുണാകര ഇതി.
സന്താപശമനാശക്തിശങ്കാം വ്യുദസ്യതി—ഹരിരിതി. ചരണ
ദാസ്യമിതി. അത്യല്പമേവേദമ്മയാ പ്രാർത്ഥ്യത ഇതി ഭാവഃ. മ
മ വരണം മൽകർമ്മകം പരിണയം മയാ ദ്വിജമുഖേന പ്രാർത്ഥി
തം. തസ്യ ഭർത്തൃശുശ്രൂഷാപ്രധാനത്വാച്ചരണദാസ്യത്വം

ക്തിഃ. യദ്വാ മൽകർതൃകം വരണം, മയാ വൃതമിതി യാവൽ, ദാസ്യമിത്യസ്യ വിശേഷണം. ചരണദാസ്യാ മമ വരണമിതി ച പാഠോ ദൃശ്യതേ. ഏതൽ സതതഹൃദയേവർത്തി. സർവ്വഥാപി കമപി ക്ലേശമനുഭൂയാപി. നിർവ്വിവാദം നിഷേധകോടിമനർഹാച്ചൈവ. അനുമന്യേതൈവ അംഗീകുർയ്യാദേവ. സംഭാവനായാം ലിങ്. ഏവകാരോƒയാഗവ്യവച്ഛേദേ. അത്ര വിഷാദശാന്തിഃ. അഥൈവം ക്ഷണമാശ്വസന്തീ ഝടിതിപ്രായമാശങ്കതേ— അഥവേതി. ഇയം പുനരിതിസംബന്ധഃ. പുനരിതി വിശേഷേ. സഹജവിരോധിനഃ നിസർഗ്ഗശത്രോഃ രുക്മിണഃ. സഹജേതി താദൃശീ മയി രക്താ ന ഭവിഷ്യതീത്യേവ ന, കിന്തു പ്രതികൂലമപ്യാചരിഷ്യതീതി ഭാവഃ.അഭിമന്യമാനേന വിചാരയതാ. ഇദം നിരാകരണഹേതുഗർഭം. നിരാകാരിണാ മൽപ്രാർത്ഥനാന്തിരസ്കൃർവ്വതാ സതാ. ഭവിതവ്യമിതി ഭാവേ സംഭാവനായാന്തവ്യപ്രത്യയഃ. നിരാകാർയ്യേവ സഹരിർഭവേദിത്യർത്ഥഃ. തതഃ നിരാകരണസ്യാവശ്യംഭാവിത്വാൽ. തദർത്ഥമേവ ഹർയ്യർത്ഥമേവ, തച്ചരണദാസ്യം പ്രയോജനമുദ്ദിശ്യൈവേത്യർത്ഥഃ. ചിരോദ്ധൃതം സോഢ്വാപി സന്താപസന്തതീശ്ചിരായ പരിപാലിതം. നിരർത്ഥജീവിതം ഹരിലാഭരൂപഫലരഹിതം ജീവിതം. അത്രാർത്ഥപദസ്യാർത്ഥവിശേഷബോധകത്വാന്ന കിമർത്ഥമിത്യനേന പൌനരുക്ത്യം. ഇദം ദുസ്സഹദുഃഖാസ്പദത്വേനാനുഭൂയമാനം. കിമർത്ഥമിത്യത്ര കിംശബ്ദഃ ക്ഷേപേ. പുനഃ നിരാകരണാനന്തരം. കിമർത്ഥന്ധാരയാമീതി ധാരണേ പ്രയോജനം നാസ്തീത്യർത്ഥഃ. ഹരിലാഭേതരസ്യാനീപ്സിതത്വാദിതിഭാവഃ. ഇതി ഇതി വിചാർയ്യ. തൽ ജീവിതം. കച്ചിൽ കേഷുചിൽ ക്ഷണേഷു, യദ്വാ നിർജ്ജനേ കുത്രചിൽ പ്രദേശേ. ദ്വിതീയപക്ഷേ ത്യക്തുമിത്യനേനാസ്യ സംബന്ധഃ. ഉദ്വിഗ്നമാനസേതി. ത്യാഗാനുകൂലചേഷ്ടാ തു ന ജാതേതി മാനസപദേന ബോധ്യതേ. അത്ര നിർവ്വേദഃ. അപിശബ്ദസ്സുദൃശോചിതസ്യാപി ത്യാഗസ്യാഭാവം സൂചയതി. അത്ര ഹേതുരനുപദവക്ഷ്യമാണമനോരഥസമാധിരേവ. അപിശബ്ദശ്ശൂന്യോപി പാഠോ ദൃശ്യതേ. ഹാർദേന കൃതശപഥഃ ഹാർദേനാദ്യ ശപേ ഇത്യുക്ത

രൂപേണ കൃതകൃഷ്ണാനയനപ്രതിജ്ഞഃ. സ ഇതി പ്രതിജ്ഞാനിർവ്വ
ഹണസാമർത്ഥ്യമാഹ. ധാത്രീസുരോത്തമ ഇതി പ്രതിജ്ഞാഭംഗേ പ്ര
ത്യവായഭയം സൂചയതി. ഹരേർവ്വാർത്താഹര ഇതി ആർത്തിഹരണ
ഹേതുഗർഭം. ഇതി സ്വമനോരഥസമാധിനാ ഇത്യേവം നിരൂപ്യ
സ്വചിത്തസമാശ്വസനേന. അത്ര ധൃതിർഭാവഃ. അയം സന്തോ
ഷേ ഹേതുഃ. പുനഃ സമാശ്വാസനാസമനന്തരമേവ. അന്തരാന്ത
രാ മദ്ധ്യേ മദ്ധ്യേ. സമാപതിതയാ ഝടിതി ജാതയാ അന്തരായ
ശതാനാം ബഹുവിഘ്നാനാം ശങ്കയാ, കിം വാസാവരണ്യേഷു
മാർഗ്ഗാപരിജ്ഞാനാൽ പരിഭ്രമതി, സമായാതാ വാ നിശാമുഷ്യാബ്ധി
തടം ഗതസ്യ കൃഷ്ണാവലോകനാവസരോ വാഽമുനാ നാലാഭി,
ശ്രുതാ വാ മമസന്ദേശമമുകുന്ദോ ന മയി കൃപാം കുരുതേ, അന
ർത്ഥഭിയാ ഗുരുജനൈർവ്വാ സ നാഭ്യനുജ്ഞായതേ, പഥി വാ ചൈ
ദ്യമാഗധാദിഭിർദൈന്യൈർന്നിരുദ്ധ ഇത്യാദിരൂപയാ ഉപചിതാ വർദ്ധി
താ യാ ചിന്താ കിമദ്യേദാനീം കർത്തവ്യം കാ മേ ഗതിരിത്യേവ
മാകാരാ തയാ കൃതോ വിഷമാധിഃ അസഹ്യപീഡാ തേന ച.
അയം സന്താപേ ഹേതുഃ. അത്ര ശങ്കാചിന്താഖ്യോ ഭാവാഃ സ
ന്തോഷസന്താപാവേവ സിന്ധുപയസീ നദീജലേ തയോസ്സ
ന്ധൗ സംഗമേ. നദീജലതാദ്രൂപ്യേണ സന്തോഷസന്താപ
യോരനവരതപ്രവാഹോ വ്യജ്യതേ. ഇതസ്തതോപി ഏകത്രാപര
ത്ര ച. ആന്ദോളിതാന്തരാത്മാ ചലിതമാനസാ. ഇദാനീമാശ്വാ
സഃ, ഉത്തരക്ഷണേ സന്താപഃ, പുനർഹർഷഃ, പുനരപി വിഷാ
ദഃ ക്ഷണാന്തര ഏവാശാ, പുനർന്നിരാശാ, ഇത്യേവഞ്ചിത്തസ്യാ
ന്ദോളനം ബോധ്യം. ഏകദേശവിവർത്തിരൂപകഞ്ചേദം, അന്തരാ
ത്മനി ശാഖാഽഭേദഭാനാൽ. നദീദ്വയസമാഗമപതിതശാഖാ യ
ഥാ ഏകജലവേഗേന ഏകദേശം ഗച്ഛതി തഥൈവാപരജല
വേഗേന തദ്വിരുദ്ധം ദേശം, തദ്വന്മനോപി സ്വാസ്ഥ്യം സ
ന്താപഞ്ചേതി ഭാവഃ. ക്രമേണ ഏകൈകക്ഷണപരിപാട്യാ. ക്ഷ
പായാ ഏകോപി ക്ഷണഃ കാര്യാന്തരവ്യാസംഗേനാവിദിതോ
ന യാത ഇതി ഭാവഃ. പുനഃ ഉക്തരീത്യാ കമപി കാലഞ്ചിത്താ
ന്ദോളനാനന്തരം. ക്ഷപായാഃ ക്ഷപയതി ഗ്ലപയതി മദനപീഡ

യാ വിരഹിണ്യാം ശരീരമനശ്ചേത്യനർത്ഥായാം നിശായാഃ. ക
തിപയസമയാൻ ത്രിചതുരമുഹൂർത്താൻ. കഥമപി അതികൃച്ഛ്രേ
ണ. ക്ഷപയിത്വാ അതിവാഹ്യ. അത്യാകുലാൽ ദുസ്സഹപീ
ഡാതഃ. ആകുലശബ്ദോത്ര ധർമ്മവാചീ. പൂർവ്വവൽ ക്ഷപണമ
പ്യതിക്രമാസീദിതി ഭാവഃ. അത്യാകുലേതി ഇജ്ജഃ പ്രഥമാന്തപാ
ഠഃ തതഃ അനന്തരം. പത്യാഗമനേ പതിത്വേന വൃതസ്യ ദയി
തസ്യാഗമനേ യാ ആശാ സംഭാവ്യമാനസിദ്ധിക ഉൽകടോ
ഭിലാഷഃ; 'ആശാ തൃഷ്ണാപി ചായതാ' ഇത്യമരഃ, തസ്യാഃ പ്ര
ത്യാവൃത്താ പ്രതിനിവൃത്താ ചിത്തവൃത്തിർയ്യസ്യാസ്സാദൃശീ. ചി
ത്തവൃത്തേരാശായാഃ പ്രത്യാവൃത്തിർന്നാമ ചിത്തസ്യാശാരൂപേണാ
പരിണാമ ഏവ. തസ്യ സ്വസന്ദേശഹരസ്യ. പൃത്ഥീസു
രസ്യ വിപ്രസ്യ. യൽ പ്രത്യാഗമനം തസ്യാശാ ദിക്, 'ദിശ
സ്തു കകുഭഃ കാഷ്ഠാ ആശാഃ' ഇത്യമരഃ, തസ്യാഃ പ്രത്യാവൃത്തനേ
ത്രവൃത്തിഃ വ്യാവൃത്തനേത്രവ്യാപാരാ. ചിത്തനേത്രരൂപദ്വന്ദ്വോ
ത്തര'വൃത്തി'ശബ്ദഃ പ്രത്യേകംസംബദ്ധ്യതേ. അത്ര യഥാസംഖ്യ
മലങ്കാരഃ. അത്ര വിഷാദാതിശയോ വ്യംഗ്യഃ. സമ്പ്രാപ്യ ശയന
തലമിതി തദേവ ഹി ശോകോപഹതചേതസാം കർത്തവ്യമൂ
ഢാനാമേകം ശരണം. സമ്പ്രാപ്താനി സംബദ്ധാനി കുസുമദളാ
നി യസ്മിംസ്സാദൃശം. ഇദം സഖീകൃതശിശിരോപചാരാന്തരാ
ണാമുപലക്ഷണം. ദളേത്യുക്ത്യാ കർക്കശത്വബുദ്ധ്യാ വൃന്താനാ
മപി നിരാസസ്സഖീഭിഃകൃത ഇതി സൂച്യതേ. തേനരുക്മിണ്യാ
സ്സൌകുമാര്യാതിശയശ്ച. സംവേശാപദേശേന സ്വാപവ്യാജേന.
ദൂരേ ഖലു വസ്തുതഃ സ്വാപസ്യാവസ്ഥാനാം വ്യാജാവലംബനഞ്ച
സഖീസല്ലാപവർജ്ജനായ. ബന്ധുവത്സലമിതി സന്താപശാന്ത
യേ തദ്ധ്യാനസ്യൗചിത്യം വ്യഞ്ജയതി. ബന്ധുർഹി ഭഗവതസ്സ
ർവ്വോപി ദീനഃ. ഉക്തഞ്ച ശ്രീശങ്കരഭഗവൽപാദൈഃ 'പ്രഭുസ്ത്വ
ന്ദീനാനാം ഖലു പരമബന്ധുഃ പശുപതേ' ഇതി. സിന്ധുശായി
നം തമേവ ക്ഷീരാബ്ധിശായിശ്രീനാരായണാഭിന്നംസ്വപതിമേ
വ. സിന്ധുശയനോക്ത്യാ അപ്രമേയപ്രഭാവതാ ദ്യോതിതാ. ഏ
വകാരേണ ധ്യാനസമയേ വേദ്യാന്തരാസ്ഫൂർത്തിഃ അതിപ്രിയതേ
ന ധ്യാനസൌകര്യഞ്ച സൂച്യതേ. അഥവാ തമിത്യസ്യേശ്വരമി

ത്യേവാൎത്ഥഃ. ഹൃദി സന്ധായേതി യോജനാ. ഹൃദയകമലപീഠേ സ്ഥാപയിത്വേത്യൎത്ഥഃ. സന്ധ്യായിനീ സമ്യഗ്ധ്യാനശീലാ. ധ്യാനസ്യ സമ്യക്ത്വം ചിത്തൈകാഗ്ര്യസ്യ ബലവത്വമേവ. അത്ര കേഷാഞ്ചിൽ ഭാവാനാം സന്ധിഃ, കേഷാഞ്ചിച്ച പൂൎവ്വപൂൎവ്വസ്യോത്തരോത്തരേണോപമൎദ്ദാൽ ഭാവശബളതാ ചാവഗന്തവ്യാ. അത്ര വിഭാവാനുഭാവവ്യഭിചാരിണാം സമ്യഗുപവൎണ്ണനാൽ രസമൂൎദ്ധാഭിഷിക്തോ വിപ്രലംഭശൃംഗാരസ്സ്ഫുടം വ്യജ്യതേ. അന്തേ ച ഭഗവദാലംബനോ ഭക്ത്യാഖ്യോ ഭാവഃ. അന്തേ ഭാവാന്തരപ്രവേശശ്ചാതഃപരം ശൃംഗാരസ്യ സംഭോഗായമാനത്വമിതി സൂചയിതുമിതി ജ്ഞേയം. ഉക്താതിരിക്താലങ്കാരാസ്സ്വയമൂഹ്യാഃ.

സാ — ബ്രാഹ്മണൻ പോയിമടങ്ങിവരുന്നതിന്നിടയിലാകട്ടെ ഒട്ടുംതന്നെ ക്ലേശം സഹിപ്പാൻ ത്രാണിയില്ലാത്ത രുക്മിണി എതിരററ ഗുണഗണങ്ങൾക്കിരിപ്പിടമായ തൻെറ പ്രിയതമൻെറ അടുക്കലേക്കയച്ച ആ ക്ഷോണീസുരൻെറ വരവിനെ തന്നെ ക്ഷണംപ്രതി പ്രതീക്ഷിച്ചുകൊണ്ടിരുന്നു. ഏകദേശം വരേണ്ട നേരം കഴിഞ്ഞപ്പോൾ, അദ്ദേഹത്തെക്കാണാഞ്ഞയാലും കാമബാധയാലും അവളുടെ മനസ്സ് അതിയായ ആധിക്കിരിപ്പിടമായി "അച്യുതനേയും കൊണ്ട് ഭൂസുരൻ ഇപ്പോൾതന്നെ വന്നുചേരും" എന്നിങ്ങിനെ അടുത്തുള്ള സഖിമാർ ആശ്വസിപ്പിക്കുന്നുണ്ടെങ്കിലും "വിധിയുടെ ഗതി സൎവ്വജ്ഞന്മാൎക്കുകൂടി വിശ്വസിക്കാവുന്നതല്ല" എന്നുപറഞ്ഞ് ഇടവിടാതെ ദീൎഘശ്വാസങ്ങളെ വിട്ടുകൊണ്ട് "ശരണമണഞ്ഞവരിൽ കനിവുള്ളവനും കരുണാകരനുമായ ഹരി എന്നെ വിവാഹംചെയ്ത് അദ്ദേഹത്തിൻെറ കാലടികളിലുള്ള ദാസ്യത്തെ എന്തുതന്നേയായാലും അനുമതിക്കാതിരിക്കയില്ല നിശ്ചയം. അഥവാ ഇവളാകട്ടെ തൻെറ സഹജശത്രുവിൻെറ സഹോദരിയാണെന്നു വിചാരിച്ച് അദ്ദേഹം എൻെറ അപേക്ഷയെ തള്ളിക്കളഞ്ഞു എന്നു വരുമോ? എന്നാൽ അദ്ദേഹത്തിൻെറ പാദശുശ്രൂഷ ഒന്നിനുവേണ്ടിത്തന്നെ വളരേക്കാലമായി വഹിച്ചുകൊണ്ടിരിക്കുന്ന ഈ പാഴ്ജീവിത

ത്തെ പിന്നെ ഞാൻ എന്തിനായി ചുമക്കുന്നു?” എന്നിങ്ങനെ വിചാരിച്ച് ചിലപ്പോൾ മരിക്കാനായി മനസ്സിൽ ഉറയ്ക്കും. ഉടനെ, “സൌഹാർദ്ദത്തോടെ ശപഥംചെയ്തു പോയ ആ ബ്രാഹ്മണോത്തമൻ ഹരിയുടെ വൎത്തമാനം വന്നുപറഞ്ഞ് എന്റെ ദുഃഖം ശമിപ്പിക്കും” എന്നിങ്ങിനെ തന്റെ മനസ്സിനെ സമാധാനിപ്പിക്കും. അപ്പോൾതന്നെ, തന്റെ ഉദ്ദിഷ്ടസിദ്ധിക്കു വരാവുന്ന അനേകം വിഘ്നങ്ങളെ ശങ്കിച്ച് ചിന്തമുഴുത്ത് അസഹ്യമായ മനോവേദനയിൽ പെടും. ഇങ്ങിനെ സന്തോഷവും സന്താപവുമാകുന്ന രണ്ടു നദികളുടെ സന്ധിയിൽപ്പെട്ട് മനസ്സ് ശാഖപോലെ അങ്ങോട്ടുമിങ്ങോട്ടും കിടന്ന് ആടിക്കൊണ്ട് രാത്രി കുറച്ചുനേരം വളരെ പണിപ്പെട്ടു കഴിച്ചുകൂട്ടി. ഒടുവിൽ ദുസ്സഹദുഃഖത്താൽ അതിന്നും ശക്തയാകാതെ ഭൎത്താവിന്റെ വരവിൽ മനസ്സ് നിരാശപ്പെട്ട് ഭൂസുരൻ വരേണ്ട ദിക്കിൽനിന്നു കണ്ണെടുത്ത് കുസുമദളങ്ങൾ അടുപ്പിച്ച് വിതറിയിട്ടുള്ള ശയ്യയിൽ ചെന്ന് ഉറങ്ങുകയാണെന്നു നടിച്ച് കണ്ണടച്ചുകൊണ്ടു സന്താപശാന്തിക്കായി പാലാഴിയിൽ പള്ളികൊള്ളുന്ന ബന്ധുവത്സലനായ ശ്രീനാരായണനെത്തന്നെ മനസ്സിൽ നല്ലപോലെ ഉറപ്പിച്ചു ധ്യാനിച്ചുകൊണ്ടു കിടപ്പായി.

അഥ താദൃശഭഗവദ്ധ്യാനസ്യ ഫലന്തദൈവാജായതേതി സവിസ്മയമാഹ—

ഗ. തദാത്തു ഖലു തദീയഗൃഹസനീഡ ഏവ ഹരിണാദിഷ്ടസ്സധരണീസുരഃ. 57

വ്യാ—തദാത്തു തദൈവ. ഖലുൎവ്വിസ്മയേ. തദീയസ്യ രുക്മിണീസംബന്ധിനോ ഗൃഹസ്യ സനീഡേ സമീപേ. ‘ഉപകണ്ഠസമീപാന്തസവിധാനി സനീഡകം ഉപാന്തേ’ ഇതി വൈജയന്തീ. ആദിഷ്ടഃ ‘മമ പ്രിയതമാം ബ്രൂഹ്യസ്മദീയാഗമം’ ഇത്യാദ്യുക്തപ്രേഷിതഃ. ധരണീസുര ഇത്യസ്യോത്തരപദ്യഗതേനാഘോഷയദിത്യനേനാന്വയഃ.

സാ—അപ്പോൾതന്നെയാകട്ടെ ശ്രീകൃഷ്ണൻ സന്ദേശവും കൊടുത്ത് പറഞ്ഞയച്ച ആ ബ്രാഹ്മണൻ.

പ. ഉദ്വാഹാൎത്ഥം ഹരിംപ്രാപ്തം സദ്യോംബോധയിതും വധൂം
ഏത്യമുദ്ദിശ്യസരസീം പദ്യമേതദഘോഷയൽ. 58

വ്യാ — ഉദ്വാഹേതി — ഉദ്വാഹാൎത്ഥം പരിണയനമുദ്ദിശ്യ. സദ്യോംബോധയിതുമിതിരുക്മിണീസമീപമാസാദ്യ വചനേ കാലവിളംബസ്സ്യാൽ, മാഋതഃപരം ക്ഷണമേകമപി സാ തപസ്വിനീ വിഷാദമനുഭവതു ഇത്യഭിപ്രായേണ സദ്യോംബോധനം. വധൂം പ്രകരണാദ്രുക്മിണീം. 'ഗതിബുദ്ധീ'ത്യാദിനാ കൎമ്മസംജ്ഞയാ ദ്വിതീയാ'. ഏത്യമിതിപദ്യവിശേഷണം. ഉദ്ദിശ്യ സരസീമിതി അത്ര സരസീപദേന സാമാന്യവാചിനാ പദ്മിനീരൂപവിശേഷോഽഭിധീയതേ. അതഏവോത്തരപദ്യേ പദ്മിനീതി സംബുദ്ധിഃ. താമുദ്ദിശ്യപദ്യഘോഷണഞ്ചാന്യൈൎശ്രുതേപിദോഷാഭാവായ. അഘോഷയൽ ഉച്ചൈരുച്ചചാര.

സാ — വിവാഹത്തിന്ന് ശ്രീകൃഷ്ണൻ വന്നിരിക്കുന്നു എന്ന് അന്യന്മാർ അറിയാതെ രുക്മിണിയെ ധരിപ്പിപ്പാനായി ഒരു താമരപ്പൊയ്കയെ ഉദ്ദേശിച്ച് മനോഹരമായ ഈ പദ്യത്തെ ഉറക്കെച്ചൊല്ലി.

പദ്യമേവദൎശയതി —

പ. "ദ്വിത്രൈരേവമുഹൂൎത്തൈൎഭത്തൃകരസ്പൎശമനുഭയാഃ
പദ്മിനി! രക്തമപീദം നഷ്ടേദ്യതി രാജമണ്ഡലം പശ്യ". 95

വ്യാ — ദ്വിത്രൈരിതി. ദ്വിത്രൈഃ ദ്വാഭ്യാം ത്രിഭിൎവ്വാ. അത്ര ദ്വിതീയപക്ഷോഽനാസ്ഥായാം 'തുഷ്യതുദുൎജ്ജനഃ' ഇതിന്യായേന ഏവകാരേണ മുഹൂൎത്തത്രയംപരമാവധിഃ തതഃക്ഷണാന്തരവിളംബസ്സംഭാവനായാ അപിനവിഷയ ഇതിപ്രകാശ്യതേ. ഭത്തൃകരസ്പൎശം, നളുതദ്ദൎശനമാത്രം. ഭൎത്താ രവിഃ തസ്യകരോ രശ്മിഃ തസ്യസ്പൎശം സമ്പൎക്കം. 'ഭത്തൃകരസ്പൎശസൌഖ്യം' ഇത്യപിപാഠഃ. താദൃശസ്പൎശജന്യംസുഖമിതിതസ്യാൎത്ഥഃ. അനുഭയാ ഇത്യാശിഷിലിങ്. ഏവകാരോഽത്രാപിസംബദ്ധ്യതേ. മാഽത്രശങ്കാംകൃഥാ ഇതിഭാവഃ. അചിരാത്തദനുഭവേ ഉപപത്തിംദൎശയതി — രക്തമിതി. രക്തം അരുണവൎണ്ണം, അസ്വാഭിമുഖതപാൽ ഏതന 'ദ്വിജരു

മധികം പ്രാദുർഭൂതതോന്മേഷയൻ' ഇതിപൂർവ്വോക്തേന, പ്രദോഷഏവേന്ദിരാമന്ദമന്ദിരദ്വാരസ്യേന്ദുകരരഞ്ജിതത്വോക്ത്യാ ച ശുക്ലചതുർത്ഥ്യാമേവ വിപ്രസ്യ ദ്വാരകാപ്രാപ്തിസ്തദ്രജന്യാമേവ ഭഗവതഃ കുണ്ഡിനപ്രവേശശ്ചേതി ച ലഭ്യതേ. അത ഏവ രാക്ഷസവിവാഹദിവസസ്യ പൌർണ്ണമാസീത്വമപി ബോധ്യം. സൂചിതഞ്ചേദമാദാവേവ 'രുക്മിണ്യാഃ പരിണീതിപൂർവ്വ' ഇത്യനേനേതിസൂക്ഷ്മനിരൂപണീയം. അപി വക്ഷ്യമാണവിശേഷണസമുച്ചായകഃ. ഇദം പുരതോ ദൃശ്യമാനം. നഷ്ടദ്യുതി ഗതശോഭം. ഉദയാഭിമുഖ ഏവ ഭഗവതി മയൂഖമാലിനി ദൃശ്യതേ ശോഭാക്ഷയശ്ശീതഭാനുമണ്ഡലസ്യ, ന തതഃ പൂർവ്വം, അതോƒചിരാൽ ഭവിതാ തേ നിയതം ഭർത്തൃകരസ്പർശസൌഖ്യമിതി ഭാവഃ. രാജമണ്ഡലം ചന്ദ്രമണ്ഡലം. പശ്യ സ്വയം ദൃഷ്ട്വാ നിശ്ചിനു. അത്ര ചിരം പരിവിരഹേണ ശോചനീയാന്ദശാമാപന്നാം പദ്മിനീം പ്രതി വക്തുഃ കാരുണ്യാർദ്രാത്മതാ. അത്ര പ്രകരണമഹിമ്നാ ശ്ലിഷ്ടപദസാമർത്ഥ്യാച്ച പ്രസ്തുതോƒർത്ഥോƒപി സമ്യക്പ്രകാശതേ. തഥാഹി. ഭർത്തൃകരസ്പർശം ഭർത്തുഃ ത്വയാ വൃതസ്യ പാണിസ്പർശം. രക്തം ത്വയ്യനുരക്തം. രാജമണ്ഡലം നൃപസമൂഹം നഷ്ടദ്യുതി പ്രഥമം ത്വദലാഭേന വിവർണ്ണവദനം, പശ്ചാദ്രണപരാജയേന ഗതപരാക്രമലക്ഷ്മീകഞ്ച. ഇദമസ്മിൻ പക്ഷേ തൽകാലവിശേഷണമവസേയം. പശ്യ, ആശിഷി പ്രാപ്തകാലേ ച ലോട്. അപിശബ്ദഃ അനുഭവദർശനക്രിയയോസ്സമുച്ചയേ അനേന ത്വത്സന്ദിഷ്ടരാക്ഷസവിവാഹ ഏവ ഭാവീതി ച ബോധിതം. ശോഭനലക്ഷണവിശിഷ്ടസീമന്തിനീപ്രതിപാദികയാ പദ്മിനീതി സംബുദ്ധ്യാ അഭിലഷിതപതിലാഭഭാഗധേയം തവാസ്ത്യേവേതി ച സൂചിതം. ശേഷം പൂർവ്വവൽ. അത്ര ഗോപനീയസ്യാസ്യാർത്ഥസ്യ കവിനാ പൂർവ്വശ്ലോകേന സ്ഫുടീകൃതത്വാൽ വിവൃതോക്തിരലങ്കാരഃ.

സാ—"അല്ലയോ, താമരപ്പൊയ്കേ! രണ്ടുമൂന്നു മുഹൂർത്തങ്ങൾക്കുള്ളിൽ നീ ഭർത്താവായ സൂര്യന്റെ കരസ്പർശത്തെ അനുഭവിക്കും. എന്തെന്നാൽ ഇതാ ചന്ദ്രമണ്ഡലം ചുവന്നു. ഒളികെ

ട്ടം വശായി. ഉദിക്കാൻ ഇനി അധികം താമസമില്ലല്ലൊ. ഇതു നിണക്കുതന്നെ കണ്ടാൽ അറിയരുതോ?"

"അല്ലയോ, പത്മിനി! രണ്ടുമൂന്നു മുഹൂൎത്തങ്ങൾക്കുള്ളിൽ നീ ഭൎത്താവിന്റെ കരസ്പൎശം അനുഭവിക്കും. നിന്നിൽ അനുരക്തന്മാരായി ഇവിടെ വന്നിരിക്കുന്ന രാജാക്കന്മാരെ മനോരഥം സിദ്ധിക്കായ്കയാൽ വിവൎണ്ണവദനന്മാരും ഒടുവിൽ യുദ്ധത്തിൽ പരാജിതന്മാരും ആയി വളരെത്താമസംകൂടാതെ നിണക്കു കാണ്മാൻ സംഗതിവരികയും ചെയ്യും."

അഥ താദാത്വികീം നായികാവസ്ഥാം വൎണ്ണയതി—

പ. ശ്രുത്വേദം ശ്രുതിസേചനം സപദി തം
ദൃഷ്ട്വാ ച ഹൃഷ്ടം ദ്വിജം
ബുദ്ധ്വാ ബുദ്ധിമതീ ബുഭുത്സിതമുദ-
ഗ്രോദ്യൽപ്രമോദസ്യദാൽ
പ്രത്യേത്യ പ്രതികൎത്തുമക്ഷമതയാ
തത്ര ക്ഷമം തൽക്ഷണേ
ഭക്ത്യാ ഭൎത്തൃസഖം സ്വജീവശരണം
തൂഷ്ണീം നനാമൈവ സാ. 60

വാ—ശ്രുത്വേതി. ശ്രുതിസേചനം ഭൂയോഭൂയഃശ്രവണേപി ശ്രവണയോസ്തൃപ്ത്യജനകം, അത്യാനന്ദജനകമിതി യാവൽ. 'തദാസേചനകം തൃപ്തേൎനാസ്ത്യന്തോ യസ്യദൎശനാൽ' ഇത്യമരഃ. കോശസ്ഥദൎശനശബ്ദഃ ശ്രവണാദീനാമപ്യുപലക്ഷകഃ. ആസേചനകമേവ സേചനം. സപദി ശ്രവണാനന്തരക്ഷണ ഏവ. തം ദയിതസന്നിധൌ പ്രേഷിതം. ഹൃഷ്ടം ഹൎഷചിഹ്നമുഖപ്രസാദാദിയുക്തം. ശ്രുത്വാ ദൃഷ്ട്വേതി ച ക്ത്വാന്തദ്വയേന ബോധനേ ഹേതുരുക്തഃ. ബുദ്ധിമതീതിമതുപ് പ്രാശസ്ത്യേ. വചനതാൽപൎയ്യാവഗമേ ഹൎഷസൂചകാൎയ്യേണ തൽകാരണാനുമാനേ ച നിപുണേത്യൎഥഃ. ബുഭുത്സിതം ബോദ്ധുമിഷ്ടം ഹൎഷാഗമനാദി. ബുദ്ധ്വേതി പ്രമോദോദയഹേതുഃ. ഉദഗ്രം ഉൽബണം യഥാ തഥാ ഉദ്യതോ ജായമാനസ്യ പ്രമോദസ്യ ഹൎഷസ്യ സ്യദാൽ വേ

ഗാൽ. ല്യബ്ലോപേ പഞ്ചമീ. ഹർഷാതിശയമവലംബ്യേത്യർത്ഥഃ. തഥാ അസ്വസ്ഥശരീരായാസ്തസ്യാഃ പ്രത്യുദ്ഗമനേ ഗമ്യാ ഹേതുൽപ്രേക്ഷാ വേദ്യം. പ്രഥമാന്തപാഠേ ഉദഗ്രോദ്യൻ പ്രമോദസ്യോദോ യസ്യാ ഇതിബഹുവ്രീഹിർവ്യാഖ്യേയഃ ഉദഗ്രേതി ക്രിയാവിശേഷണം തൽപശ്ചാത്തമനുഭൂതദുരവസ്ഥാതിശയനിശ്ശേഷീകരണസാമർത്ഥ്യം പ്രമോദസ്യ പ്രകാശയതി. അത്ര വിഷാദശാന്തിഹർഷോദയശ്ച. പ്രത്യേത്യ പ്രത്യുദ്ഗമ്യ. അയമുപചാരഃ. പ്രതികർത്തും പ്രത്യുപകാരം കർത്തും. അക്ഷമതയാ അശക്ത്യാ. നനു സ്ഥി ഖലു ഭൂപാലകന്യകായാ ധനധാന്യാദിനാ പ്രത്യുപകാരകരണസാമർത്ഥ്യമിത്യത ആഹ—തത്ര ക്ഷമമിതി. തത്താദൃശമഹോപകാരേ യോഗ്യം യഥാ സ്യാത്തഥേത്യർത്ഥഃ. അത്യല്പതയാ ധനാദിദാനമനനുരൂപമേവേതി ഭാവഃ. അനേന രുക്മിണ്യാ വിഷാദോ ദ്യോത്യതേ. തൽക്ഷണേ അക്ഷമതാപ്രതീതിക്ഷണ ഏവ. ഭക്ത്യേതി. യാം വിനാ പ്രണാമോപി പരിഹാസ ഇവ ഭവതി. ഭർത്തൃസ്വമിതി പൂർവ്വാധികം ബഹുമാനാദികം ധ്വനയതി. ഭഗവദ്ദർശനാദിഷു നിരതിശയമാനന്ദമനുഭൂതവതഃ കുത്ര വാന്യത്ര വാഞ്ഛാ ഭവേദിതി ദ്വിജായ യൽകിഞ്ചിദുപാർജ്ജിതദാനേനാപി പ്രത്യുപകാരകരണമശക്യമിത്യപ്യനേനൈവ സൂചയതി. സ്വജീവാതരണം സ്വപ്രാണരക്ഷകം. അനേന പിതൃവൽ പൂജ്യതാ വ്യജ്യതേ. ഉഭാഭ്യാം നമ്രതാ ച. തൂഷ്ണീമിതി പ്രമോദപരവശാ നകിമപി വക്തും ശക്താഭൂദിത്യർത്ഥഃ. നാനാമൈവ അദൃഷ്ടനിഷ്കൃതിതദുപകൃതിഭാരാക്രാന്തേവ കേവലം നതശിരാ ബഭൂവ. നമനേന ആത്മനിവേദനമേവ കൃതവതീതി ഭാവഃ. ഇദം ഖലു വിശേഷാത്തരം, യദാത്മസമർപ്പണന്നാമ, സ്വസ്യ ദ്വിജാധീനതാബോധകേന നമനേന മഹാമായാരൂപിണ്യാ തയാ നിഖിലക്ലേശനിദാനഭൂതാന്മായാസംബന്ധാന്നിവൃത്തിർദ്ദത്തേത്യപി വദന്തി. സാ രുക്മിണീ. തൽക്ഷണ ഇത്യാദിനാ തസ്യാഃ പ്രത്യുൽപന്നമതിത്വം പ്രകാശിതം. പൂർവ്വോക്തവിഷാദസ്യാത്ര ശാന്തിഃ. പരികരോലങ്കാരഃ.

സാ—എത്രതന്നെ കേട്ടാലും തൃപ്തിവരാത്ത ഈ വാക്കുകൾക്കകയും ഉടനെത്തന്നെ സന്തുഷ്ടനായ ആ ബ്രാഹ്മണനെ കാണുകയും ചെയ്കയാൽ ബുദ്ധിമതിയായ അവൾ തനിക്കറിയേണ്ട കാൎയ്യം ക്ഷണത്തിൽ മനസ്സിലാക്കി. എന്തെന്നില്ലാതെകണ്ടുണ്ടായ സന്തോഷാധിക്യത്തോടുകൂടി ചെന്നെതിരേററു. വലിയ ആ ഉപകാരത്തിന്ന് പ്രത്യുപകാരം ചെയ്വാൻ യോജിച്ചതായി ഒന്നും കാണായ്കയാൽ അപ്പോൾത്തന്നെ അവൾ തൻെറ പ്രാണനെ രക്ഷിച്ചവനും ഭൎത്താവിൻെറ സുഹൃത്തുമായ അഗ്രഹത്തെ ഭക്തിയോടുകൂടി മിണ്ടാതെ ആത്മാൎപ്പണമായി നമസ്കരിക്ക മാത്രം ചെയ്തു.

അഥ തൽപ്രമോദപാരവശ്യദൎശനമാത്രേണ കൃതാൎത്ഥസ്യ ധാത്രീസുരഃ പ്രഭാതാംഗമപ്രബോധനാപദേശേന തസ്യാഃ കൎണ്ണസുധായമാനാം കൃഷ്ണാഗമനവാൎത്താം പുനരപിവൎണ്ണയൻ തദാനീം കൎത്തവ്യമപ്യുപദിശൻ ആശിഷം പ്രയുജ്യ പ്രയാത ഇത്യാഹ—

പ. "ആയാതം ഹരിണായതാക്ഷി! കമലാമോദി പ്രഭാതം സരം
ഗാരഞ്ചേത്യവധാൎയ്യതാം ദ്വിജകുലാലാപോ ഭവേന്നാന്യഥാ
സ്നായാ മംഗളമണ്ഡനാദി തനയാ യായാസ്ത്വിവായാഃ പദം
ഭൂയാത്തേപതിരുദ്ധൃതാരിരിതി സ പ്രായാൽ കൃതാശീൎദ്വിജഃ

വ്യാ—ആയാതമിതി. ആയാതമിതികൎത്തരി ഭൂതേ നിഷ്ഠാ, ആയയാവിത്യൎത്ഥഃ. നതചായാസ്യതി, ശനൈരായാതി വാ. അതഃ പരമപി വിളംബോ/നുചിത ഇതി ഭാവഃ. ഹരിണസ്യേവായതേ ദീൎഘേ അക്ഷിണീ യസ്യാംസ്സാദൃശി. സംബുദ്ധ്യാ സൌന്ദൎയ്യവന്നതേ വിവേകോസ്തീതി പരിഹാസോ ദ്യോത്യതേ. അതഏവാവധാൎയ്യതാമിതി വക്ഷ്യതി. കമലാനാം പദ്മാനാമാമോദസ്സുഗന്ധോസ്മിന്നിതി കമലാമോദി. പ്രഭാതേ ഹി കമലാനാമുദയാദാമോദോ വികാസഃ. സരാഗാരക്തവൎണ്ണാ ആശാ ദിക്, അൎത്ഥാൽ പ്രാചീ യസ്മിംസ്സാദൃശം. വിശേഷണാഭ്യാം പ്രഭാതലിംഗേ ദൎശിതേ. പ്രഭാതസ്യ നൈകേന്ദ്രിയസന്തൎപ്പകത്വം അതഏവ ഭവനോദരതോ ബഹിരാഗത്യ സേവനീയത്വഞ്ചാഭ്യാമാ

സൂച്യതേ. അഥ ഗൃഹാന്തസ്ഥയാ മയാ നജ്ഞാതും ശക്യേ ഉക്തലിംഗങ്ങളിതിചേദാഹ—ദ്വിജേതി. ദ്വിജകുലാനാം പക്ഷിസമൂഹാനാം ആലാപഃ സ്വനഃ. അന്യഥാ അപ്രഭാതായാന്നിശായാം ഉപസ്ഥാതേ തു ആയാതമിതി ഭാവേ ഭൂതേ നിഷ്ഠാ. ഹരിണാ ശ്രിതജനസന്താപഹരേണ ശ്രീകൃഷ്ണേന. യുക്തമസ്യ ഹരിസംജ്ഞേതി ഭാവഃ. ഹരിരാഗത ഇത്യത്ഥഃ ഭൂതപ്രത്യയേന നാതഃ പരം വിഷാദലേശസ്യാപ്യവസര ഇതി സൂച്യതേ. രാവണാപഹൃതസീതാവൃത്താന്തപരിജ്ഞാനദൂയമാനമാനസം ശ്രീരാമഭദ്രം പ്രതി പവനാത്മജവചനേ 'ദൃഷ്ടാ ദേവി നിശാചരേന്ദ്രഭവനേ സത്യമ്മയാ മൈഥിലീ' ഇത്യാദൌ കത്തൃകമ്മവാചകപദോപാദാനാൽ പൂവ്വമേവദശ്നക്രിയോക്തിരിവ പ്രകൃതേപ്യായാതമിതിപ്രഥമോക്തിഃ കമപിസഹൃദയോല്ലാസമുൽപാദയതി. ആയതാക്ഷീതിസംബുദ്ധിഃ താദൃശാക്ഷിഫലമദ്യൈവ ത്വയാ ലപ്സ്യത ഇതി ഗൂഢാഭിപ്രായം, ത്വത്സൌന്ദര്യ്യമേവ തദാഗമനേ നിദാനമിതി പ്രശംസാഞ്ച വ്യഞ്ജയതി. വിവാഹോചിതവേഷതാന്തദാ ഭഗവതോബോധയിതും ഗമനക്രിയാം വിശിനഷ്ടി—കമലേതി. കമലായാഃ ശ്രിയ ആമോദഃ പ്രീതിഃ യസ്മിൻ താദൃശം പ്രഭാതം പ്രകൃഷ്ടാ ശോഭാ യത്ര തത്തഥാ. ഭാതമിതി ഭാവക്താന്തം. ശോഭാ ചാത്ര ഭൂഷാവിശേഷാദിജനിതാ. നിജകമിതൃകളേബരശോഭാവിശേഷാവലോകനേ ഹി മോദന്തേ പ്രമദാ ഇതി കമലാമോദിത്യുക്തിഃ കമലേത്യസ്യ വരസ്ത്രീയ ഇതിവാത്ഥഃ തഥാ ച സുന്ദരീപ്രീതികരാലങ്കാരാംഗരാഗാദിജാതകാന്തിധരിമനോഹരമിതി ഭാവഃ. 'കമലാ ശ്രീവരസ്ത്രീയോഃ' ഇതി മേദിനീ. അഥോത്സവദിദൃക്ഷയൈവാഗമനേപി ഭൂഷണാദിനാ ശരീരശോഭാസമ്പാദനം സംഭവേൽ തൽ കിമേവമത്രേതി ശങ്കാന്നിരസ്യതി—സരാഗാശങ്ങേതി. രാഗേണ തദ്ഗതേനാനുരാഗേണ, ആശാഭിഃ തജ്ജനിതൈമ്മനോരഥശതൈശ്ച സഹിതഞ്ച. ആശാ ച 'അചിരാദനംഗമംഗളഗൃഹം തസ്യാമുഖം പശ്യേയം' 'താസ്തം മുഗ്ദ്ധദൃശസ്സ്വഭാവമധുരാശ്ചേഷ്ടാ ഭവേയുമ്മയി' പല്ലവകോമളതൽകരസ്പശസുഖമനുഭവേയം, തദാലാപസുധാമാധുരീമാസ്വാദയേയം ഇത്യാദിരൂപം

ബോധ്യാഃ. അവധാര്യതാം നിശ്ചീയതാം. ശങ്കാതവാസംഭാവ്യതാവിഷയാ മാസ്മ്രിത്യർത്ഥഃ. അവധാരണേ ഹേതുന്ദർശയതി— ദ്വിജേതി. ദ്വിജകുലാനാം ബ്രാഹ്മണജനാനാം, കുലശബ്ദേന വ്യക്തിവിശേഷവിചാരോനാവശ്യക ഇതി സൂചയതി, ആലാപഃ വചനം. അന്യഥാ അനൃതം. അത്ര സാമാന്യനിബന്ധനാപ്രസ്തുതപ്രശംസാ. മദ്ഗതന്നാനൃതം ഭവേദിതി ഭാവഃ. ഏവം ബോദ്ധവ്യമവബോദ്ധ്യ കർത്തവ്യമുപദിശതി—സ്നായാ ഇതി. സ്നായാ ഇത്യാദിലിങ്ത്രയം വിധൌ. വിവാഹാംഗദേവയാത്രാദിനേ ത്രയമേതദവശ്യാനുഷ്ഠേയമിത്യർത്ഥഃ ഉപ്പാത്രേത്തു ദേവയാത്രാവസര ഏവ ഹരിണാ തേ ഹരണം നിശ്ചിതമിതി യതസ്സ്യ, പ്രിയപ്രഥമദർശനോചിതസ്നാനക്ഷൌമധാരണാദേരേവ കരണീയതാ ബോധിതാ. മംഗളം ശിവങ്കരം മണ്ഡനം ക്ഷൌമയുഗളാദിധാരണം. ആദിപദേന ഗൃഹദേവതാച്ചനസപ്സ്തിവാചനാദി ഗൃഹ്യതേ. തനയാഃ വിസ്തരേണ കുരു. ശിവായാഃ മംഗളരൂപിണ്യാഃ പാർവ്വത്യാഃ. പദം ആലയം യത്ര ദേവീപ്രതിമായാം പൂജ്യതേ.ഇതിശബ്ദോത്രാപി സംബധ്യതേ. ഇത്യുക്തേപ്രത്യർത്ഥഃ. അഥ പരമാശിഷം പ്രയുങ്ക്തേ—ഭൂയാദിതി. ഉദ്ധൃതാരിഃ ക്ഷപിതശത്രുർവ്വീരഃ തേ പതിർഭൂയാദിതിസംബന്ധഃ. വീരകാമിന്യോ ഹി മാനിന്യോ ഭവന്തി. ഉപ്പാത്രേ ഉദ്ധൃതാരിഃ ഉദ്ധൃതചക്രായുധഃ, ശ്രീകൃഷ്ണ ഇതി യാവൽ തേപരിർഭൂയാൽ, തേ പതിഃ തയാപതിത്വേന വൃതഃ ഉദ്ധൃതാരിഃ ഭാവിനി യുദ്ധേ ലബ്ധവിജയഃ ഭൂയാൽ ഇതി ച യോജനാ. ഇതി കൃതാശീരിതി സംബന്ധഃ. പ്രായാദിതി, പ്രകർഷേണ യാനേ സപ്രമോദതേപം തപരാന്വിതതഞ്ച. തപരാച പരിണയോത്സവദിദൃക്ഷാസമാഗതമഹീസുരകുലസൽകാരാദിഷ്വിതി ബോധ്യം. ദ്വിജ ഇതികർത്തവ്യോപദേശേ അശീർദ്ദാനേ ചാധികാരമാഹ. "ദ്വിജത്രൈ"തി പ്രവൃത്തശ്ലോക ഇവാത്ര ദ്വിജസ്യ രുക്മിണീവിഷയകോ വാത്സല്യാഖ്യോ ഭാവോ വ്യജ്യതേ.

സാ—രുക്മിണിയുടെ സന്തോഷപാരവശ്യം കണ്ടു തന്നെ കൃതാർത്ഥനായ ഭൂസുരോത്തമൻ പ്രഭാതമായി എന്നറിയിക്കുക എന്ന

വ്യാജേന അവളുടെ കണ്ണുകൾക്കമൃതായ കൃഷ്ണാഗമനവാൎത്തയെത്തന്നെ പിന്നേയും വൎണ്ണിച്ചുപറഞ്ഞു:—‘പേടമാൻ കണ്ണുപോലെ നീണ്ടിടംപെട്ട നയനമുടയവളേ! അല്ലേ സുന്ദരി! നേരം പ്രഭാതമായി. നീ അറിയുന്നില്ലേ. ദിക്കെല്ലാം അരുണവൎണ്ണമായിച്ചമഞ്ഞു. വിടൎന്ന താമരപ്പൂക്കളുടെ ഗന്ധം എല്ലായിടത്തും വ്യാപിച്ചു. അല്ലെങ്കിൽ പക്ഷികളുടെ ശബ്ദംകേൾക്കയില്ല. കുളിക്കു! മംഗളാലങ്കാരങ്ങളെ ധരിക്കു! പാൎവ്വതീക്ഷേത്രത്തിലേക്ക പോകു! ശത്രുക്കളെ ആസകലം കൊന്നൊടുക്കിയ ഒരു വീരൻ നിനക്ക ഭൎത്താവായിവരട്ടെ”. എന്നു ആശീൎവ്വചനം ചെയ്തു് അദ്ദേഹം പോകയും ചെയ്തു.

“അല്ലേ, ആയതാക്ഷി! വിശേഷപ്പെട്ട ആഭരണങ്ങളെ അണിഞ്ഞു് വരസ്ത്രീകൾക്ക് നയനാനന്ദത്തെക്കൊടുത്തുകൊണ്ടു് നിന്റെ പ്രിയതമനായ ഹരി നിന്നിൽ അനുരാഗത്തോടും പലതരം മനോരഥങ്ങളോടുംകൂടി ഇതാ എത്തിക്കഴിഞ്ഞു എന്നു് അറിയുക. ബ്രാഹ്മണവചനം അസത്യമായിവരികയില്ല. കുളിക്കു. മംഗളാലങ്കാരങ്ങളെ, ധരിക്കു! പാൎവ്വതീക്ഷേത്രത്തിലേക്കപോകു! ചക്രധരൻ നിന്റെ ഭൎത്താവായിവരട്ടെ. വരാൻപോകുന്ന യുദ്ധത്തിൽ അദ്ദേഹം തന്റെ ശത്രുക്കളെ ജയിക്കയും ചെയ്യട്ടെ” എന്നിങ്ങനെ ആശീൎവ്വാദം ചെയ്തു് ബ്രാഹ്മണൻ പോയി എന്നു പ്രകൃതാൎത്ഥം.

അഥ ദയിതാഽഗമനാദിശ്രവണമുദിതാ നായികാ ദ്വിജോദിതം സൎവ്വമവിളംബേനാനുതിഷ്ഠദിത്യാഹ—

പ. പ്രാതഃ പ്രാണേശചോരോരഃസ്ഥലലഗനരസ-
സ്രോതസേവാഭിനന്ദാ
സ്നാതാ ശാതോദരീ സാ കനകമണിമയൈർ-
ഭൂഷണൈർഭൂഷിതാംഗീ
ആതോദ്യാപൂരിതാശം ദ്വിജനൃപകുലവൃ-
ദ്ധാഭിരാളീസമേതാ
നീതാ ഭൂതേശദാരാലയമതുലബല-
വ്രാതചക്രാഭിഗുപ്താ 62

വ്യാ—പ്രാതരിതി. പ്രാതഃ പ്രഭാത ഏവ. സ്നാതേത്യനേനാസ്യ സംബന്ധഃ. പ്രാണേശ്വരസ്യ യദുരഃസ്ഥലം വിസ്തീർണ്ണമുരഃ തത്ര ലഗ്നേ ഗാഢാശ്ലേഷജനിതദൃഢസംബന്ധേ യോ രസോ രാഗസ്സ ഏവ രസോഽമൃതം തസ്യ സ്രോതസാ പ്രവാഹേണ. 'രസോ രാഗേ വിഷേ...നിര്യാസേഽമൃതശബ്ദയോഃ' ഇതി യാദവഃ. അമൃതാഭേദോക്ത്യാ ലഗ്നരസസ്യാത്യാനന്ദകരത്വം സൂചിതം. ഇവശബ്ദോ ഭിന്നക്രമഃ. അഭിനുന്നേവ പ്രേരിതേവ. ഉൽപ്രേക്ഷയാ സ്നാനാദൌ ത്വരാധിക്യം, ലജ്ജയാ തദ്ഗോപനോദ്യമേപി തസ്യ നൈഷ്ഫല്യഞ്ച വ്യജ്യതെ. ശാതോദരീ കൃശോദരീ. താവദനുഭൂതപീഡാതിശയജനിതതാനവാതിരേകോത്ര വിവക്ഷിതഃ. അനേനേതരപ്രേരണാം വിനാ ത്വരായാ അസംഭാവനാ സൂച്യതേ. കനകഞ്ച മണയശ്ച കനകമണയഃ തന്മയൈഃ ആതോദ്യൈഃ വാദ്യൈഃ ആഭീക്ഷ്ണ്യേന പൂരിതാ ആശാ ദിശോ യത്ര തത്തഥേതി നയനക്രിയാവിശേഷണം. ദ്വിജാനാം നൃപസ്യ ച കുലേ വൃദ്ധാഭിഃ കർത്രീഭിഃ. താസാമേവ ഹി തത്രാധികാരഃ. ആളീസമേതാ സഖീപരിവൃതാ. ആളീതി ചേടീനാമപി സംഗ്രാഹകം 'അപസരന്തിഷു കിങ്കരീമുഖ്യപങ്കജാക്ഷീഷു' ഇതിവക്ഷ്യമാണത്വാൽ. നീതാ ആനീയത. ഭൂതേശസ്യ ശിവസ്യ ദാരഃ കുടുംബിനീ, പാർവ്വതീ, തസ്യാ ആലയം ക്ഷേത്രം, അതുലോ നിരുപമോ ബലവ്രാതഃ സൈന്യസമൂഹഃ തസ്യ ചക്രേണ മണ്ഡലേന, മണ്ഡലാകാരസ്ഥിതേന സൈന്യസമൂഹേനേതി യാവൽ, അഭിഗുപ്താ പരിതോ രക്ഷിതാ സതീ. തത്ത്വഞ്ച രാജകന്യകാത്വാൽ, ന തു കൃഷ്ണാൽ പരാഭവശങ്കയാ, ഉദ്ധതസ്യ രുക്മിണസ്തദസംഭവാൽ. വക്ഷ്യതേ ച 'സഹസൈവ ഹരേരിദം സഹജാഹരണം' ഇതി.

സാ—കൃശോദരിയായ രുക്മിണിയാകട്ടെ പ്രഭാതത്തിൽ തന്നെ പ്രാണേശ്വരന്റെ വിരിഞ്ഞ മാറിടത്തിൽ ഗാഢമായ ആശ്ലേഷത്തിലുള്ള രാഗമാകുന്ന അമൃതിന്റെ പ്രവാഹത്താൽ പ്രേരിതയോ എന്നു തോന്നുമാറു വേഗത്തിൽ ചെന്നു കുളിച്ചു. സ്വ

ന്നുംകൊണ്ടും രത്നംകൊണ്ടും ഉണ്ടാക്കിയ ആഭരണങ്ങൾ അണിഞ്ഞു. ദ്വിജകുലത്തിലും രാജകുലത്തിലും ഉള്ള വൃദ്ധകളാലും സഖിമാരാലും ചുററപ്പെട്ടു് വാദ്യഘോഷങ്ങളെക്കൊണ്ടു ദിക്കുകൾ വേമുഴക്കി വട്ടത്തിൽ നാലുപാടും നില്ക്കുന്ന അനവധിസൈന്യങ്ങളാൽ രക്ഷിതയായിട്ടു് ശ്രീപാർവ്വതിയുടെ ദേവാലയത്തിലേക്കു പോയി.

അഥ ദേവ്യാലയം പ്രാപ്തായാ രുക്മിണ്യാഃ പ്രവൃത്തിമാഹ—

പ. നത്വാ ശിവാം ശിവയുതാമശിവാപഹത്യൈ
സ്തുത്വാ ശിവൈഃസ്തവവരൈസ്തനുമധ്യമാസൗ
അത്യർത്ഥമർത്ഥിതവതീ മനസാ ച കൃഷ്ണാൽ
കൃച്ഛ്രാൽ ക്ഷണം പ്രതിനിവർത്തിതദുസ്ഥിതേന. 63

വ്യാ—നത്വേതി. ശിവയുതാമിത്യനേന സന്തുഷ്ടചിത്തതയാ ശിവായാഃ പ്രസാദൗന്മുഖ്യം വ്യജ്യതേ. ശിവസ്യ നമനകർമ്മത്വമപ്യത്ര വിവക്ഷിതം. അശിവസ്യ ദുഃഖസ്യ, പ്രാർത്ഥിതപരിണയപ്രതിബന്ധകപാപസ്യ വാ, അപഹത്യൈ നാശായ. താം സമ്പാദയിതുമിത്യർത്ഥഃ. 'ക്രിയാർത്ഥേ'ത്യാദിനാ ചതുർത്ഥീ. ശിവൈഃ മംഗളൈഃ. സ്തവവരൈഃ ബഹുഭിഃ സ്തോത്രൈഃ. തനുമധ്യമാ കൃശോദരീ. തീവ്രതപശ്ചര്യാദിനാ ദേവീപരിതോഷണം ശക്തിരനേന സൂച്യതേ. അത്യർത്ഥം അത്യന്തം. അർത്ഥിതവതീ യാചിതവതീ. മനസാ ച മനസൈവ ന തു വൈഖരീരൂപിണ്യാ പരജ്ഞേയാർത്ഥയാ വാചാ. പ്രാർത്ഥനായാ ഉൽകടത്വേ ഹേതും സൂചയിതും മനസസ്താൽകാലികീമവസ്ഥാം ദർശയതി—കൃഷ്ണാദിതി കൃഷ്ണാൽ തദ്രൂപാദതിസുന്ദരാദ്വിഷയാൽ. കൃച്ഛ്രാൽ പ്രയാസേന. തഥാപ്യത്യല്പകാലമേവ പ്രതിനിവർത്തനമിത്യാഹ—ക്ഷണമിതി. പ്രതിനിവർത്തിതം വ്യപനീതം, അത ഏവ ദുസ്ഥിതം അസ്വാസ്ഥ്യം താദൃശേന. യസ്മാന്മനസഃ ക്ഷണം പ്രതിനിവർത്തനമപി മഹതാ യത്നേനൈവ സിദ്ധ്യതി വേദനാഞ്ച ജനയതി തല്ലാഭവിഷയിണീ പ്രാർത്ഥനാ കഥമനുൽകടാ സ്യാദിതി ഭാവഃ. ദുസ്ഥിതിരപ്യേഷാ ദാരിദ്ര്യാദിദുഃഖവദിഷ്ടദേവതാനമനസ്തവനാർത്ഥനേഷു സമാദരമേവ ജനയതീതി നമനാദാവനാദ

ഷ്കൃതാനൌചിതീചിന്താത്ര ന കാൎയ്യാ. അത ഏവാഗ്രേ 'അമിതാദരം പ്രണമ്യ' ഇത്യുക്തിരപി സംഗച്ഛതേ. അത്ര വിശേഷണസ്യ സാഭിപ്രായതയാൽ പരികരഃ.

സാ—അരയിട്ടങ്ങിയ രുക്മിണി പാൎവ്വതിയേയും പരമേശ്വരനേയും നമസ്കരിച്ചു് മംഗളങ്ങളായ അനേകം സ്തോത്രങ്ങളെക്കൊണ്ടു സ്തുതിച്ചു. വളരെപ്പണിപ്പെട്ടു് അല്പനേരം കൃഷ്ണനിൽനിന്നു പിൻവലിച്ചതും അതുനിമിത്തം അസ്വസ്ഥവുമായ മനസ്സുകൊണ്ടു് മാത്രം ഇപ്രകാരം ഏററവും പ്രാൎത്ഥിക്കയുംചെയ്തു.

പ്രാൎത്ഥനാപ്രകാരമാഹ—

ച. "വരദേ! പരിവസ്യാദിവശീകൃതശിവേ! ശിവേ!
വരയാ കൃപയാ മേദ്യ വരോ യദുവരോ ഭവേൽ." 64

വ്യാ—വരദേ ഇതി. വരദേ സമഭിലഷിതസകലശ്രേയോദാത്രി. പ്രാൎത്ഥനൌചിത്യമനേന സൂച്യതേ. പരിവസ്യാദിനാ ശുശ്രൂഷാദിനാ. 'പരിവസ്യാ തു ശുശ്രൂഷാ' ഇതി യാദവഃ. ശുശ്രൂഷാപ്രകാരശ്ച പുരാണേ കുമാരസംഭവേ വാ ദ്രഷ്ടവ്യഃ. ശുശ്രൂഷാം പ്രയോജ്യോപാവൎത്തനവിശിഷ്ടാന്യതമാമാഹ കാമസൂത്രകാരഃ. ആദിപദാൽ തപോ ഗൃഹ്യതേ. വശീകൃതഃ സ്വാധീനീകൃതഃ ശിവോ യയാ താദൃശി. ശുശ്രൂഷാമാത്രേണ ദുൎല്ലഭം പതിം പശ്യന്തീ പാൎവ്വതീ ഘോരന്തപസ്തതാപ, തേന ച ശിവോഽസ്യാ വശോഽഭവദിതി പൌരാണികീ കഥാ, കാളിദാസേന ച സരസതരം വൎണ്ണിതാ. പരിണയപരിപന്ഥിപ്രത്യൂഹവ്യൂഹശാന്തയേ പരമമംഗളസ്സൎവ്വമംഗളായാ അതിപ്രിയഃ പരമേശ്വരപരിണയരൂപോ ലീലാവിശേഷസ്സംക്ഷേപതോ നായികയാ നിരൂപിത ഇതി ജ്ഞേയം. ഗീയതേ ഹി കേരളേഷു മംഗളാൎത്ഥമേതച്ചരിതം സൎവ്വേഷ്വപി വിവാഹകൎമ്മസു. അനയാ സംബുദ്ധ്യാ "ത്വമപി നനു ജാനീഷേ മദനാതുരാണാം കന്യകാനാമതിദാരുണാന്ദശാം, തദവശ്യം കൃപാ മയി കാൎയ്യേ"തി ച ഭംഗ്യാ സൂചിതം. അസംഭാവിതപരതന്ത്രഭാവസ്യ ശിവസ്യ വശീകരണശക്ത്യാ ന തേസ്സുസാദ്ധ്യമിതി ച. വരയാ ശ്രേഷ്ഠയാ. കൃപയാ,

കൃപാ നാമാനുഗ്രഹേച്ഛാ. തസ്യാ വരത്വഞ്ച സ്വാത്മാഭിസന്ധാനഗന്ധരാഹിത്യമേവ. പരയാ കൃപയേത്യപിപാഠഃ. യദുവര ഇതി സവ്വാത്മനാ അഭിലഷണീയത്വന്ദ്യോതയതി. അലങ്കാരഃ പൂവ്വവൽ. ദേവീവിഷയാ രതിവ്യജ്യതേ.

സാ—"അഭീഷ്ടമാസകലം കൊടുക്കുന്നവളേ! ശുശ്രൂഷകൊണ്ടും തപസ്സുകൊണ്ടും ശിവനെ വശീകരിച്ചവളേ! അല്ലയോ ശിവേ! അവിടുത്തെ ശ്രേഷ്ഠയായ കൃപഹേതുവായി യദുവരൻ എന്റെ വരനായി വരണം."

പ. ഇതി താമമിതാദരം പ്രണമ്യ
ക്ഷിതിഭൃന്നാഥസുതാം ക്ഷിതീന്ദ്രകന്യാ
പ്രതിയാതുമഥ പ്രചക്രമേ സാ
ക്ഷിതിഗീവ്വാണകുഡുംബിനീകൃതാശീഃ. 65

വ്യാ—ഇതീതി. താം ശിവാം ശിവയുതാം. അമിതാദരം പ്രചുരഭക്തിസമേതം യഥാ തഥാ. ക്ഷിതിഭൃതാം പവ്വതാനാം നാഥോ ഹിമവാൻ തസ്യ സുതാം ഭക്താനുജിഘൃക്ഷാഽനേന സൂചിതാ. ക്ഷിതീന്ദ്രസ്യ രാജ്ഞഃ, ഭീഷ്മകസ്യ, കന്യാ. സാവ്വഭൗമവാചകക്ഷിതിഭൃന്നാഥപദപ്രയോഗാൽ ക്ഷിതീന്ദ്രകന്യാകൃതസ്യാമിതാദരപ്രണാമസ്യാവശ്യകതാമൌചിതീഞ്ച കവിരാസൂചയതി. പ്രചക്രമേ ആരേഭേ. സാ രുക്മിണീ. ക്ഷിതിഗീവ്വാണാനാം ബ്രാഹ്മണാനാം കുഡുംബിനീഭിഃ പത്നീഭിഃ കൃതാശീഃ സതീ. ധനവസനാദിദാനതോഷിതാഭിഃ ബ്രാഹ്മണീഭിഃ കൃതാ ആശിഷഃ പ്രതിഗൃഹ്യേതി യാവൽ. പ്രതിയയാവിത്യനുക്ത്വാ പ്രതിയാതും പ്രചക്രമേ ഇത്യുക്ത്യാ പ്രതിപ്രയാണസ്യോത്സവത്രപത്വാൽ ദീഘകാലനിവ്വത്ത്യത്വം ധ്വന്യതേ.

സാ—ഇപ്രകാരം അതിഭക്തിയോടുകൂടി ഗിരീശനേയും ഗിരിരാജപുത്രിയേയും നമസ്കരിച്ച് ആ രാജകുമാരി പണവും പുടവയും കൊടുത്ത് സന്തോഷിപ്പിച്ച ബ്രാഹ്മണസ്ത്രീകളുടെ ആശീവ്വാദം വാങ്ങി മടങ്ങുവാനായി തുടങ്ങി.

പ്രതിഗമനസമയം ജനാൻ ബോധയിതും പൂവ്വാധികം വാദ്യാനി സമഘോഷ്യന്തേത്യാഹ—

ച. ശംഖോരുതൂര്യപണവാനകകാഹളാദ്യൈ-
സ്സംഖ്യാവിഹീനമൃദുതാരഗഭീരവാദ്യൈഃ
സംഘോഷിതൈർഘനഘനസ്വനനിർവ്വിശേഷൈ-
സ്സങ്ക്ഷോഭിതാഖിലജനം സമജൃംഭി താവൽ. 66

വ്യാ—ശംഖേതി. ഉർവ്വിതി തൂര്യവിശേഷണം. സംഖ്യാവിഹീനാനി മൃദുതാരഗഭീരവാദ്യാനി തൈഃ കർത്തൃഭിഃ. മൃദൂനി ച താരാണി ച ഗഭീരാണി ചേതി ദ്വന്ദ്വഃ തദന്തശ്രൂയമാണവാദ്യപദം പ്രത്യേകം സംബധ്യതേ. മൃദൂനി വീണാദീനി, താരാണി പടഹാദീനി, ഗഭീരാണി ഭേര്യ്യാദീനീതി വിവേകോ ബോധ്യഃ. സംഘോഷിതൈഃ സമ്യക് ശബ്ദായിതൈഃ. ഘനസ്സാന്ദ്രോയോ ഘനോ മേഘഃ തസ്മാൽ സ്വനനിർവ്വിശേഷൈഃ സ്വനേന പ്രയോജകേനാത്യന്തം തത്സദൃശൈഃ. ഘനാൽ ഘനസ്വനേന ഗംഭീരഘോഷേണ നിർവ്വിശേഷൈരിതി വാ. സങ്ക്ഷോഭിതഃ ഉത്സവദർശനാർത്ഥം സഞ്ചാലിതഃ നിഖിലജനോ യേന താദൃശം യഥാ തഥാ. സമജൃംഭി വവൃധേ. ഭാവേ ലുങ്. താവൽ പ്രതിപ്രയാണാരംഭേ.

സാ—അപ്പോൾ ഉച്ചത്തിൽ കൊട്ടിഘോഷിക്കപ്പെടുന്നവയും വലിയ ശബ്ദംകൊണ്ടു മേഘത്തോടു കിടപിടിക്കുന്നവയും ആയ ശംഖുകൾ, ചെരിമ്പറകൾ മൃദംഗങ്ങൾ, തപ്പട്ടകൾ കുഴലുകൾ മുതലായി മൃദുക്കളും, താരങ്ങളും, ഗംഭീരങ്ങളുമായ അസംഖ്യം വാദ്യങ്ങൾ മുഴങ്ങിത്തുടങ്ങി. ജനങ്ങളെല്ലാം ഇതുകേട്ടു ഉത്സവം കാണ്മാനായി പുറപ്പെട്ടു.

അഥ സ്വയംവരാർത്ഥമാഗതാനാം വിശ്രുതലാവണ്യകന്യാവലോകനസമുൽസുകാനാം രാജ്ഞാം പ്രതിപ്രയാണഘോഷശ്രവണകാലികീം പ്രവൃത്തിം വർണ്ണയതി—

ഗ. തത്ര തേ പുനഃ ക്ഷത്രസമൂഹാഃ ക്ഷിപ്രമേവ സപ്രമോദം വസ്ത്രഭൂഷണചിത്രകാദിചിത്രവേഷധാരിണഃ, സ്വച്ഛതരച്ഛവിഛത്രചാമരാദിതുച്ഛതരപരിച്ഛദോച്ഛ്രായിതനിജപ്രഭാവാഃ, സമന്തതോ ദിഗന്തതസ്സമാഗതനിരന്തജനനിര

ന്തരിതവസുന്ധരേ വിശിഖാന്തരേ ഉഭയതോമാർഗ്ഗമഭിമതാ നുരൂപം ഭംഗ്യാവിരാജമാനമംഗളമനോജ്ഞമണിമഞ്ചമണ്ഡപപരിവേദികാദിതുംഗസ്ഥലസമാസ്ഥിതാഃ, പ്രതോളികാമുഖപ്രസാരിതേക്ഷണാഃ, പ്രതിയാതമസ്യാഃ പ്രതിപാലയാമാസുഃ. 67

വ്യാ — തത്രേതി. തത്ര തസ്മിന്നവസരേ. തേ മഹിതതരമഹോത്സവലാഭാനുലോഭിനഃ. പുനശ്ശബ്ദോ ജനാന്തരേഭ്യസ്സ്വഷാം വിശേഷമാഹ. ക്ഷിപ്രമേവേതി, അത്വരാകരണീയേƒപി വേഷധാരണേ ത്വരോക്ത്യാ രുക്മിണ്യാ രഥ്യാപ്രവേശാൽ പൂർവ്വമേവ മഞ്ചാധിരോഹണേച്ഛാ ദ്യോത്യതേ. സപ്രമോദമിതി, പ്രമോദശ്ച നിസ്സീമലാവണ്യകന്യാവലോകനാവസരസ്യ ചിരപ്രാർത്ഥിതസ്യ ലാഭാൽ. വസ്ത്രഭൂഷണചിത്രകാദിഭിരേവ ചിത്രഃ അദ്ഭുതഃ വേഷഃ പ്രസാധനം തം ധത്തും ശീലമേഷാമിതി താദൃശവേഷധാരിണഃ. ചിത്രകം തിലകം. ആദിനാ അംഗാനുലേപനം ഗ്രാഹ്യം. സ്വച്ഛതരച്ഛവിഃ അതിവിമലകാന്തിഃ ചത്രചാമരാദിഭിരേവ ഉച്ഛ്രിതഃ ശ്രേഷ്ഠഃ പരിച്ഛദഃ പരിബർഹഃ തേന ഉച്ഛ്രായിതോ വൃദ്ധിം പ്രാതിരൂപ്യം പ്രാപിതോ നിജപ്രഭാവഃ സ്വീയാ പ്രഭുതാ യൈസ്സാദൃശാഃ. 'അഥോപകരണം സർവ്വം പരിബർഹഃ പരിച്ഛദഃ' ഇതി യാദവഃ. ചിത്രവേഷധാരണപ്രഭാവപ്രകടനയോഃ ഫലം കന്യാപ്രലോഭനമിതിസ്സഗ്രഹം. സമന്തഃ സർവ്വതഃ. ദിഗന്തത ഇതി പഞ്ചമ്യർത്ഥേ തസിഃ. സർവ്വേഭ്യോ ദിഗന്തേഭ്യ ഇതി സമുദായാർത്ഥഃ. അന്തശബ്ദാദതിദൂരതോപ്യാഗമനം ബോധ്യതേ. സമാഗതാഃ പ്രാപ്താഃ, നിരന്താ അസംഖ്യാകാശ്ച ജനാസ്സൈസ്സിരന്തരിതാ നിബിഡം വ്യാപ്താ വസുന്ധരാ ഭൂമിഃ, അവകാശ ഇതി യാവൽ, യസ്യ താദൃശേ. വിശിഖാന്തരേ രഥ്യാമധ്യേ. ഉഭയതോ മാർഗ്ഗം മാർഗ്ഗസ്യ പാർശ്വദ്വയേ. 'ഉഭസർവ്വതസോഃ' ഇത്യാദിവാർത്തികേന ദ്വിതീയാ. അഭിമതാനുരൂപം തസ്യ തസ്യ രാജ്ഞോ യഥാ പ്രിയം സദൃശഞ്ച സ്യാത്തഥാ. ഭംഗ്യാ രചനാവിശേഷേണ. വിരാജമാനേഷു, മംഗളേഷു, മനോജ്ഞേഷു, മണിമഞ്ചേഷു യന്മണ്ഡപപരിവേദികാദ്യൈവതുംഗസ്ഥ

ലം ഉന്നതപ്രദേശഃ തൽ സമാസ്ഥിതാ ആശ്രിതാഃ. മണിമഞ്ചാനാം മംഗളത്വം മംഗളകരമാല്യാദ്യർപ്പണാദിശാലിത്വാൽ. മണ്ഡപാഃ പരിഃവേദികാ ച ഗൃഹാവയവവിശേഷഃ. തുംഗേതി ദൂരത ഏവ ദർശനലാഭസൌകര്യദ്യോതകം. പ്രതോളികാമുഖപ്രസാരിതേക്ഷണാഃ രഥ്യാമുഖ ഏവ ദത്തദൃഷ്ടയഃ. പ്രതിയാതമന്യാഃ പ്രതിപാലയാമാസുഃ രുക്മിണ്യാഃ പ്രതിഗമനം പ്രതീക്ഷമാണാശ്ചിരം തസ്ഥുഃ. അത്ര രാജ്ഞാമൌൽസുക്യം വ്യജ്യതേ.

സാ — ആ അവസരത്തിൽ രുക്മിണിയെ കിട്ടുവാൻ കൊതിച്ചുവന്നിരിക്കുന്ന രാജാക്കന്മാരുടെ സമൂഹമാകട്ടെ പരിഭ്രമിച്ച് സന്തോഷത്തോടുകൂടി വസ്ത്രങ്ങൾ, അലങ്കാരങ്ങൾ, തിലകങ്ങൾ മുതലായി വളരെ വിശേഷപ്പെട്ട വേഷം ധരിച്ച് വെളുത്ത വെൺകൊറ്റക്കുടകൾ, വെൺചാമരങ്ങൾ തുടങ്ങി വളരെ വിലപിടിച്ച സാധനങ്ങളെക്കൊണ്ടു തന്റെ ധാടിമുഴുവൻ കാട്ടിക്കൊണ്ട്, നാലുഭാഗത്തുനിന്നും വന്ന് കണക്കില്ലാതെ തിക്കിത്തിരക്കിനില്ക്കുന്ന ജനങ്ങൾ നിറഞ്ഞ പ്രധാനമാർഗ്ഗങ്ങളുടെ രണ്ടുവശിയിലും അവരവരുടെ ഇഷ്ടത്തിന്നു യോജിച്ചവിധം ഭംഗിയിൽ നില്ക്കുന്നവയും മംഗളവസ്തുക്കളെക്കൊണ്ട് അലങ്കരിക്കപ്പെട്ടവയും മണിമയങ്ങളും ആയ മഞ്ചങ്ങൾ, മണ്ഡപങ്ങൾ, തട്ടുകൾ തുടങ്ങി പൊങ്ങിയ സ്ഥലങ്ങളിൽ കയറി വഴിമുഖത്തിലേക്കുതന്നെ ദൃഷ്ടിവെച്ചുകൊണ്ടു രുക്മിണി മടങ്ങിവരുന്നതുനോക്കിക്കൊണ്ടിരുന്നു.

അഥ രുക്മിവൃതസ്യ ചേദിപസ്യാവസ്ഥാം വിശേഷതോ വർണ്ണയതി—

പ. ഗിരിവ്രജാധീശ്വരപാർശ്വസംശ്രയീ
മദോദ്ധതസ്സോഽപി ച ചേദിപാധിപഃ
അവാപ്തവാനാത്മരിപോഃ പുരോ ഹരേ
രവാപ്തുകാമസ്സ്വവശേതി തൽപ്രിയാം 68

ഗിരീതി. ഗിരിവ്രജന്നാമമാഗധാനാം രാജധാനീ തദീശ്വരസ്യ ജരാസന്ധസ്യ പാർശ്വസംശ്രയീ സഖിത്വാൽ സമീപവ

